# A HAND BOOK OF ARCHÆOLOGY

IN

MALAYALAM

# പുരാതനവസ്തുഗവേഷണം



ആർ. വാസുദേവപ്പൊതുവാൾ, ബി. ഏ.

TRIVANDRUM :
PRINTED BY THE SUPERINTENDENT, GOVERNMENT PRESS,
194[illegible]

# PREFACE.

The object of this publication is to arouse popular interest in the study of Archæology. It consists of eight chapters. The first deals with a survey of Indian Archæology. In the second is given a short account of the progress of Archaeological work in Travancore. The third chapter is devoted to the study of Indian palaeography. Numismatics forms the subject matter of the fourth; and the spread of Indian culture abroad is treated in the next chapter. The last three chapters relate to epigraphy, conservation and excavation respectively.

I wish to place on record in this connection my deep sense of gratitude and indebtedness to the services rendered in the preparation of this handbook by my Assistants, Vidvan V. R. Parameswaran Pillai, P. O. L., and Sry. S Devakikutti Amma, B. A. (Hons.) but for whose ungrudging co-operation it would not have been possible to bring about this publication probably the first of its kind in an Indian Language.

Trivandrum,
4th May 1943.

R. VASUDEVA PODUVAL,
*Director of Archaeology.*

## LIST OF PLATES.



## BIBLIOGRAPHY.


| | Title | Author |
|---|---|---|
| 1 | A History of the Art of Writing | W. A. Mason. |
| 2 | Alberuni's India | |
| 3 | Ancient Indian Colonies in the Far East | R. C. Majumdar. |
| 4 | Anthropology | Taylor. |
| 5 | Archæology | Stanley Casson. |
| 6 | Archæological Excavation | J. P. Droop. |
| 7 | Do. Manual | Mysore Government. |
| 8 | The Care of Ancient monuments | G. B. Brown. |
| 9 | Coins of India | C. J. Brown. |
| 10 | Conservation Manual | John Marshall. |
| 11 | Digging up the Past | C. Leonard Woolley. |
| 12 | The Edicts of Asoka | |
| 13 | Elements of South Indian Palaeography | Burnell. |

| | | |
|---|---|---|
| 14 | Ibn Battuta (Travels in Asia and Africa) | |
| 15 | India and Java | Bijanraj Chatterjee. |
| 16 | Indian Palaeography | Dr. Buhler. |
| 17 | Palaeography of India | G. H. Ojha. |
| 18 | Pallava Antiquities | J. Dubreuil. |
| 19 | Progress of Archaeology in India during the Past Twenty-five years | K. N. Dikshit. |
| 20 | Revealing India's past | John Cumming. |
| 21 | Script of Mohenjodaro and Harappa | Hunter. |
| 22 | Travancore State Manual (three Volumes) | V. Nagamaiya. |
| 23 | Three Lectures | K. V. Subrahmanya Aiyar. |
| 24 | Ywan Chwang | Watters. |

## OTHER PUBLICATIONS.

1. Bulletins of the Greater India Society.
2. Epigraphia Indica.
3. Indian Antiquary.
4. Madras Epigraphical Reports.
5. Modern Review.
6. Mysore Archaeological Reports.
7. Proceedings of the All India Oriental Conferences.
8. Reports of the Archaeological Survey of India.
9. South Indian Inscriptions.
10. Travancore Archaeological Reports.
11. Do. Do. Series.

## വിഷയസൂചി.

വശം.

# ARCHAEOLOGICAL MAP OF TRAVANCORE

SCALE 1 INCH 8 MILES




PREPARED BY R. VASUDEVA PODUVAL. SUPDT OF ARCHAEOLOGY, TRAVANCORE STATE

# പുരാതനവസ്തുഗവേഷണം

## I

### ഭാരതത്തിലെ പുരാതനവസ്തുഗവേഷണം

ഭാരതീയ പുരാതന വസ്തുപഠനം, കൽക്കട്ടാ സുപ്രീംകോട്ട് ജഡ്ജി ആയിരുന്ന സർ വില്യം ജോൺസിൻെറ പ്രേരണമൂലം ആണു പ്രഥമമായി ശ്രദ്ധാവിഷയമായിത്തീൎന്നതു. ക്രി. പി. 1784-ൽ ബംഗാളിലെ റായൽ ഏഷ്യാററിക് സൊസൈററി സ്ഥാപനത്തോടുകൂടി പ്രസ്തുതപഠനവും സമാരംഭിക്കപ്പെട്ടു. ഒരു തികഞ്ഞ വിജ്ഞാനഭാണ്ഡാഗാരമായിരുന്ന ജോൺസിൻെറ ഭാരതീയ സംസ്കാരപരമായ പ്രതിപത്തി നിസ്സീമമായിരുന്നു. ഭാരതത്തിൻെറ ചരിത്രം, തത്വശാസ്ത്രം വിശിഷ്യ നിയമവിജ്ഞാനീയം ആദിയായവ സംബന്ധിച്ച പ്രധാന ഗ്രന്ഥങ്ങൾ പലതും അദ്ദേഹം പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. അദ്ദേഹത്തിൻെറ ഏഷ്യയെപ്പററിയുള്ള ഗവേഷണങ്ങൾ, ഹൈന്ദവകാലഗണനാശാസ്ത്രം, പൗരസ്ത്യഹസ്തലിഖിത ഗ്രന്ഥപ്പട്ടിക എന്നീ കൃതികൾ പാരായണാർഹങ്ങളാണ്. ജോൺസിനോടും ഏഷ്യാററിക് സൊസൈററിയോടും ബന്ധപ്പെട്ട രണ്ടു സംസ്കൃതപണ്ഡിതന്മാരാണ് വിൽക്കിൻസും കോൾബ്രൂക്കും. സംസ്കൃതഭാഷ കൊണ്ടു ജീവിതം നയിച്ചവരായിരുന്നു അവർ. നമ്മുടെ മാതൃഭൂമിയുടെ ഭൂതകാലചരിത്രത്തിൻെറ താക്കോൽ സംസ്കൃതസാഹിത്യമാണെന്നായിരുന്നു അവരുടെ അഭിപ്രായം. ആ വിദ്വന്മണികളിൽ, വിൽക്കിൻസിന് ഭാഷകൾ പഠിക്കുന്നതിൽ അനുഗ്രഹീതമായ വാസനാവിശേഷം സ്വതസ്സിദ്ധമായിരുന്നു. അദ്ദേഹം പേർഷ്യൻ, ബംഗാളി ഭാഷകൾക്കു അച്ചുകൾ കണ്ടുപിടിച്ചു. പരമാൎത്ഥത്തിൽ ഭാരതീയലിഖിതവിജ്ഞാനീയത്തിൻെറ ജനയിതാവായിരുന്ന അദ്ദേഹം അനേകം താമ്രശാസനങ്ങളുടെ (പ്രത്യേകിച്ചു വിഗ്രഹപാലശാസനത്തിൻെറ)കാലം നിൎണ്ണയിച്ചു. സംസ്കൃതഭാഷകൾ ശ്രദ്ധാപൂർവം പഠിച്ച ഒന്നാമത്തെ പാശ്ചാത്യൻ അദ്ദേഹമായിരുന്നു. ഏതൽപഠനത്തിൽ തീവ്രമായ ക്ഷമയും പരിപൂൎണ്ണതയും അദ്ദേഹം പ്രദർശിപ്പിക്കുകയുണ്ടായി. ജോൺസിനെപ്പോലെ കോൾബ്രൂക്കും

കൽക്കട്ടായിലെ ഒരു ജഡ്ജി ആയിരുന്നു. ആ മഹാൻ അദ്ദേഹത്തിന്റെ സഹപാഠികളെപ്പോലെ ഭാരതചരിത്രപദ്ധതിയിൽ അപ്രതിമമായ ശുഷ്കാന്തിയോടുകൂടി പ്രവർത്തിക്കയും ഭാരതത്തിന്റെ പുരാതനസംസ്കാരം പാശ്ചാത്യലോകത്തിനു സുഗ്രഹമാക്കാൻ താല്പര്യപ്പെടുകയും ചെയ്തു. ഭാരതീയ മതവിചിന്തനത്തിന്റെയും തത്വശാസ്ത്രത്തിന്റെയും അനാച്ഛാദകൻ അഥവാ വ്യാഖ്യാതാവ് എന്ന നിലയിലും വിജ്ഞാനസന്ദായകങ്ങളായ അനേകം പ്രബന്ധങ്ങളുടെ രചയിതാവ് എന്ന നിലയിലും ഭാരതീയ ചരിത്രാദ്ധ്യേതാക്കളെല്ലാവരും അദ്ദേഹത്തെ സ്മരിക്കുന്നതാണ്. ഭാരതത്തിലെ പുരാതനവസ്തുശാസ്ത്രഗവേഷണശാഖക്കുവേണ്ടിയും അദ്ദേഹം പ്രയത്നിച്ചിട്ടുണ്ട്. ബിഹാർ, ഡൽഹി ശിലാരേഖകൾക്കു അദ്ദേഹം ചെയ്തിട്ടുള്ള വ്യാഖ്യാനം ഇവിടെ സ്മർത്തവ്യമാകുന്നു. നമ്മുടെ ജന്മഭൂമിയുടെ പുരാതന വസ്തുഗവേഷണത്തിന്റെ ആദിമചരിത്രത്തിൽ നാണകവിജ്ഞാനീയവിശാരദൻ മാസ്സന്റെ നാമധേയത്തിനാണ് അടുത്തപ്രാധാന്യം. അദ്ദേഹമാണ് നമുക്കു ഖരോഷ്ഠീശാസനങ്ങളുടെ കാലനിർണ്ണയത്തിനുള്ള വഴി കാട്ടിത്തന്നത്. മാസ്സൻ ഒരു വലിയ ഭാരതീയവിജ്ഞാനി ആയിരുന്നു. അതേ പ്രസ്ഥാനത്തിൽ തുല്യപ്രവർത്തകനായിരുന്ന പ്രിൻസെപ്പിനെപ്പോലെ അദ്ദേഹവും പ്രതിഭാസമ്പന്നനായിരുന്നു. പ്രിൻസെപ്പാണ് ആദ്യമായി അശോകന്റെ ബ്രാഹ്മിശാസനങ്ങളുടെ കാലം നിർണ്ണയിച്ചത്. അദ്ദേഹം കൽക്കട്ടാ കമ്മട്ടത്തിലെ "അസ്സേമാസ്റ്റർ" ആയിരുന്നു. വശീകരണവൈഭവം തികഞ്ഞ അദ്ദേഹമായിരുന്നു യഥാർത്ഥത്തിൽ ഭാരതത്തിലെ പുരാതനവസ്തുഗവേഷണത്തിന്റെയും ഉല്ലിഖിതപഠനത്തിന്റെയും ഉപജ്ഞാതാവു. വിഖ്യാതനായ പാലിഭാഷാപ്രവീണനും 'മഹാവംശ'പരിഭാഷകനും ആയ ജാർജ്ജ് ടർണർ ഈ വിഷയത്തിൽ മാർഗ്ഗപ്രദർശനം നൽകിയ വ്യക്തികളുടെ കൂട്ടത്തിൽ ഒരാളാണ്. ഇന്ത്യൻശാസനങ്ങളെ സംബന്ധിച്ച അദ്ദേഹത്തിന്റെ കുറിപ്പുകൾ പ്രിൻസെപ്പിന് അത്യന്തം പ്രയോജനകാരികളായിരുന്നു. ഒരുത്തമ വാസ്തുശില്പി ആയിരുന്ന ജെയിംസ് ഫെർഗ്ഗുസൻ പുരാതനവസ്തുഗവേഷണത്തിലും തൽപരനായിരുന്നു. പാറപിളർന്നുണ്ടാക്കിയ ഇന്ത്യൻ ക്ഷേത്രങ്ങളെക്കുറിച്ചും ഈ നാട്ടിലെയും മറ്റു പൗരസ്ത്യദേശങ്ങളിലെയും വാസ്തുശില്പങ്ങളെക്കുറിച്ചും അദ്ദേഹം നിർമ്മിച്ചിട്ടുള്ള ഗ്രന്ഥങ്ങൾ ഭാരതചരിത്രം പഠിക്കുന്ന എല്ലാ വിദ്യാർത്ഥികൾക്കും

അമൂല്യമായിട്ടുള്ളവയാണ്. ഈ സന്ദർഭത്തിൽ ഭാരതത്തിലെ പുരാതനവസ്തുഗവേഷണ പദ്ധതിയിൽ പ്രയത്നിച്ച ഏതാനും ഭാരതീയ പണ്ഡിതന്മാരുടെ നാമധേയങ്ങൾ പ്രസ്താവിച്ചില്ലെങ്കിൽ അതു ദേശാഭിമാനശൂന്യതയായിരിക്കും. രാജേന്ദ്രലാൽ മിത്ര, ഡാക്ടർ ഭാവുദാജി, ഭഗവൻലാൽഇന്ദ്രാജി, കാശിനാഥതിലാങ് എന്നിവരാണവർ. അനേകം ഭാഷകളിൽ പാണ്ഡിത്യം സമ്പാദിച്ചിരുന്ന മാന്യനാണ് രാജേന്ദ്രലാൽ മിത്ര. ഭാരതത്തിലെ ഗവേഷകന്മാർക്ക് അദ്ദേഹമായിരുന്നു മാർഗ്ഗദർശി. അദ്ദേഹത്തിൻെറ ഇൻഡോബാക്ട്രിയൻ അവശിഷ്ടങ്ങൾ, അജന്തായിലെ ഭിത്തിചിത്രങ്ങൾ, ഇൻഡോആര്യന്മാർ എന്നിവയെ സംബന്ധിച്ച കൃതികളും ലളിതവിസ്തരപരിഭാഷയും ഒരു പ്രത്യേകം കാലഘട്ടത്തെക്കാട്ടുന്ന പ്രസിദ്ധീകരണങ്ങളാണ്. ബോംബെയിൽ ജസ്റ്റിപദത്തിൽ പ്രശോഭിച്ചിരുന്ന പണ്ഡിതനായ കാശിനാഥതിലാങ്ങിനോട്, കദംബവംശതാമ്രലിഖിതം കണ്ടെടുത്തതിനും അതിനെ സയുക്തികം വ്യാഖ്യാനിച്ചതിനും നാം കടപ്പെട്ടിരിക്കുന്നു. ഭിഷഗ്വൃത്തിയിലായിരുന്നെങ്കിലും ഒന്നാംതരം ശിലാരേഖാവിജ്ഞാനികൻ, നാണകവിജ്ഞാനികൻ എന്നീ നിലകളിൽ പ്രശസ്തനായിത്തീർന്ന ഡാക്ടർ ഭാവുദാജിയോടു രുദ്രദാമൻെറ ഗിർണാർരേഖകളുടേയും അജന്താരേഖകളുടേയും കാലനിർണ്ണയം വരുത്തിയതിനുമുള്ള കടപ്പാട് വാക്കുകൾകൊണ്ടു വ്യക്തമാക്കാൻ കഴിയുന്നതല്ല. അദ്ദേഹത്തിൻെറ ശിഷ്യനും ആശ്രിതനുമായ ഭഗവൻലാൽ ഇന്ദ്രാജി നമ്മുടെ ദേശത്തെ പുരാതനവസ്തുഗവേഷണ പ്രസ്ഥാനത്തിലെ പ്രഥമ പ്രവർത്തകന്മാരിൽ പ്രമുഖനായിരുന്നു. ഇന്ത്യയിലെ ഒന്നാമത്തെ പുരാണലിപിവിദഗ്ദ്ധനായ അദ്ദേഹം അശോകൻെറ അഷ്ടമശാസനവും ഖരവേലൻെറ ശാസനവും കണ്ടുപിടിച്ചു. ആന്ധ്രന്മാരുടെ നാനാഘട്ട്രേഖകൾ, രാഷ്ട്രകൂടന്മാരുടെ എല്ലോറാരേഖകൾ എന്നിവ കണ്ടുപിടിച്ചു വ്യാഖ്യാനിച്ച ഭഗവൻലാൽ ഇന്ദ്രാജിയോട് ആന്ധ്രന്മാരുടേയും രാഷ്ട്രകൂടന്മാരുടേയും ചരിത്രം സംബന്ധിച്ചു നാം കടപ്പെട്ടവരായിരിക്കുന്നു. ഡാക്ടർ ബ്യൂളർ, ജാൺഫ്ളീററ്, വിൻസൻറ്സ്മിത്ത എന്നിവർ ഭാരതത്തിലെ പുരാതനവസ്തുഗവേഷണം സംബന്ധിച്ചു ചെയ്തിട്ടുള്ള സേവനം വിലമതിയാത്തതാകുന്നു. പൗരസ്ത്യഭാഷകളെ നിയന്ത്രിക്കുന്നപ്രമാണമായ "ഭാരതീയരുടെ പുരാതന

ലിപിശാസ്ത്രം" ഡാക്ടർ ബ്യൂളരുടെ ഉൽകൃഷ്ടകൃതിയാകുന്നു. ജാൺഫ്ളീററ് ഒരു ലിഖിതവിജ്ഞാനിയും ചരിത്രകാരനുമാണ്. കന്നടശാസനങ്ങൾ, ആദിഗുപ്തരേഖകൾ എന്നിവയെ സംബന്ധിച്ചിടത്തോളം ഒരു പ്രാമാണികനായിരുന്നു അദ്ദേഹം. പൂർവമാർദ്ധത്തിൽ അദ്ദേഹം ശാസ്ത്രാനുസൃതമായ സംസ്കൃതരേഖാപഠനത്തിന്റെ സ്ഥാപകനും കൂടിയാണ്. സുപ്രസിദ്ധനായ വിൻസന്റ്സ്മിത്ത് ഒരു ചരിത്രകാരൻ മാത്രമല്ല, പരിഗണനയോഗ്യമായ പാടവം തികഞ്ഞ നാണകശാസ്ത്രപണ്ഡിതനുമായിരുന്നു. ഗുപ്തവംശനാണയങ്ങൾ, ഗ്രീക്കോ റോമൻ നാണയങ്ങൾ എന്നിവ സംബന്ധിച്ചുള്ള അദ്ദേഹത്തിന്റെ കൃതികൾ വിലമതിക്കാൻ പാടില്ലാത്തവയാകുന്നു.

ഇത്തരം വ്യക്തിഗതങ്ങളായ ശ്രമങ്ങൾ, വൈസ്രായി കാനിങ് പ്രഭുവിന്റെ കാലത്ത് ഇന്ത്യാഗവണ്മെന്റു ക്രി. പി. 1860-ൽ ആർക്കിയോളജിക്കൽ ഡിപ്പാർട്ടുമെന്റു സ്ഥാപിച്ചതോടുകൂടി ശക്തിമത്തും പരിപൂർണ്ണവുമായി. ക്രി. പി. 1862-ൽ ഏററവും ശ്രദ്ധാർഹമായ പുരാതന സ്മാരകങ്ങളെ സൂക്ഷ്മമായി പരിശോധിക്കുന്നതിനു സർ അലക്സാണ്ടർകണ്ണിങ്ഹാമിനെ ആർക്കിയോളജിക്കൽ ഡയറക്ടരായി നിയമിച്ചു. അതിനെത്തുടർന്നു ജനറൽ കണ്ണിങ്ഹാം, സംസ്ഥാനമൊട്ടുക്കു നടത്തപ്പെട്ട ഒരു പരിപൂർണ്ണപര്യവേക്ഷണത്തിന്റെ മേൽനോട്ടം വഹിക്കയും ചരിത്രപ്രാധാന്യം, രാമണീയകം, പ്രാചീനത്വം എന്നിവയാൽ ഗണനീയങ്ങളായ വാസ്തുശില്പങ്ങൾ മുതലായ സകല സ്മൃതിവ്യവസ്ഥകളുടേയും ക്രമപ്രകാരമുള്ള വിവരണങ്ങൾ തയാറാക്കുകയും ചെയ്തു. സർ കണ്ണിങ്ഹാമിന്റെ ശ്രദ്ധയെ കേന്ദ്രീകരിപ്പിച്ച പ്രധാന സംഗതി ഇന്ത്യയുടെ പുരാതനഭൂവിവരണം സംബന്ധിച്ച പ്രശ്നമായിരുന്നു. ഇരുപത്തിമൂന്നു വാല്യങ്ങൾ അടങ്ങിയ അദ്ദേഹത്തിന്റെ റിപ്പോർട്ടുകൾ വിജ്ഞാനസമ്പൂർണ്ണങ്ങളും രസകരങ്ങളുമായ പ്രമാണങ്ങളാണ്. ദേശീയസ്മാരകങ്ങളുടെ സംരക്ഷണവും കലാപരമായ പണിവിശേഷങ്ങളും പിൽക്കാലത്തു വൈസ്രായി ആയിവന്ന ലിട്ടൻ പ്രഭുവിന്റെ താല്പര്യത്തെ ആവർജ്ജിച്ചു. അതിന്റെ ഫലമായി അദ്ദേഹം പുരാതനസ്മാരകങ്ങളുടെ സംരക്ഷകൻ (Curator of ancient monuments) എന്നൊരുദ്യോഗം മൂന്നു സംവത്സരകാലത്തേക്കു സൃഷ്ടിക്കയും ആ സ്ഥാനത്തു മേജർ കോളിനെ നിയമിക്കുകയും ചെയ്തു. അദ്ദേഹമാണു പരിപാലനപരിപാടി തയാറാക്കിയത്. ( ഇന്ത്യയിലെ ദേശീയസ്മാര

കങ്ങളുടെ സംരക്ഷണം" എന്ന പേരിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ള. അദ്ദേഹത്തിന്റെ ഗ്രന്ഥങ്ങളിൽ ഇന്ത്യയിലെ അതിവിശേഷങ്ങളായ സാധനങ്ങളേയും മററു പുരാതനവസ്തുക്കളേയും ചേതോഹരമായി വർണ്ണിച്ചിട്ടുണ്ട്. സംരക്ഷണത്തെ സംബന്ധിച്ചു വിലയേറിയ ഗ്രന്ഥങ്ങളാണവ. ജനറൽ കണ്ണിങ്ങ്ഹാം ക്രി. പി. 1884-ൽ ഉദ്യോഗമൊഴിയുകയും അദ്ദേഹത്തിന്റെ സഹപ്രവർത്തകനായി മദ്രാസ്, ബാംബേ പ്രവിശ്യകളിൽ പ്രവർത്തിച്ചുകൊണ്ടിരുന്ന ഡാക്ടർ ബർജെസ്സ് ആർക്കിയാളജിക്കൽ ഡയറക്ടറായിത്തീരുകയും ചെയ്തു. മുമ്പേ തന്നെ ആരംഭിച്ചുകഴിഞ്ഞിരുന്ന ആർക്കിയാളജിക്കൽ സർവ്വേ പൂർത്തിയാക്കാൻ അദ്ദേഹം നിയുക്തനായി. മി. ബർജെസ്സിന്റെ റിപ്പോർട്ടുകൾ എത്രയും പ്രയോജനപ്രദങ്ങളാണ്. അദ്ദേഹം ചില പ്രത്യേകതരം സ്മാരകങ്ങളിന്മേൽ വിശിഷ്യ പശ്ചിമഭാരതത്തിലെ ബൗദ്ധഗുഹകളിന്മേലും ബിഡാറിലെ പുരാതന സ്മാരകങ്ങളിന്മേലും തന്റെ ശ്രദ്ധയെ ഏകാഗ്രമാക്കി. പതിനഞ്ചുകൊല്ലം വിവിധ നിലകളിൽ ജാജ്ജ്വല്യമാനമാകുംവണ്ണം പുരാതനാന്വേഷണവകുപ്പിൽ സേവനമനുഷ്ഠിച്ചശേഷം ക്രി. പി. 1889-ൽ അദ്ദേഹം ഉദ്യോഗത്തിൽ നിന്നു വിരമിച്ചു.

അതിനുശേഷം ഭാവി പ്രവർത്തനങ്ങൾക്കു വിഘാതം നേരിട്ടുമെന്നുള്ള ആശങ്കയ്ക്കിടവരത്തക്ക പരിതഃസ്ഥിതികളിൽ പുരാതനവസ്തുസംരക്ഷണവകുപ്പു ചെന്നുചേർന്നു. ഏകദേശം പത്തു സംവത്സരം — കർസൻപ്രഭു വൈസ്രായിപദത്തിൽ നിയമിതനാകുന്നതുവരെ- "ആർക്കിയാളജിക്കൽ സർവ്വേ"യുടെ നില ആശാസ്യമായിരുന്നില്ല. പുതിയ വൈസ്രായി ഇൻഡ്യൻ ആർക്കിയാളജിയുടെ എത്രയും ശക്തിസമ്പൂർണ്ണനായ രക്ഷാധികാരി ആയിരുന്നു. അദ്ദേഹം 1899-ഫെബ്രുവരി ഒന്നാം തീയതി ബംഗാൾ ഏഷ്യാററിക് സൊസൈററിയിൽ ചെയ്ത പ്രസംഗത്തിൽ സ്വനയം വിശദമാക്കി. അതിൽ ഗവേഷണപ്രോത്സാഹനം, പുരാതനവസ്തുപഠനപോഷണം, പ്രാചീനസ്മാരകസംരക്ഷണം മുതലായവ ഇൻഡ്യാഗവർമ്മെൻറിന്റെ കർത്തവ്യങ്ങളാണെന്നു അദ്ദേഹം പ്രസ്താവിച്ചു. അതോടുകൂടി അദ്ദേഹം അതിലേക്കു ഊർജ്ജസ്വലമായ ഒരു നയത്തെ പിൻതുടരുവാൻ ഉദ്ദേശിക്കുന്നതായും പ്രഖ്യാപനംചെയ്തു. കർസൻപ്രഭു ഏതദ്വിഷയകമായി ചെയ്ത പ്രധാന നടപടി പുനഃസംഘടിതമായ ഇൻഡ്യൻ ആർക്കിയാളജി ഡിപ്പാർട്ടുമെൻറിന്റെ ഡയറക്ടർ ജനറൽ ആയി സർ ജാൺ മാർഷലിനെ നിയമിച്ചതായി

ണ്ടു. അദ്ദേഹത്തിന്റെ മാർഗ്ഗപ്രദർശനത്തിനും പ്രശസ്തസേ വനത്തിനും ഇൻഡ്യക്കുള്ള കടപ്പാട് നിസ്സീമമാകുന്നു. ഇൻഡ്യയിൽ ഇന്നു കാണുന്ന പുരാതന വസ്തുപരമായ പ്രവർത്തനങ്ങൾക്കെല്ലാം നിദാനഭൂതൻ സർ ജാൺ തന്നെ. ആ മഹാൻ അസംഖ്യം പുരാണവസ്തുക്കളെ ഖനനംചെയ്തു കണ്ടുപിടിക്കയും അവയെ യഥാക്രമം വിഭജിക്കയും, യഥായോഗ്യം പ്രകാശിപ്പിക്കയും, യഥാർത്ഥം വർണ്ണിക്കയും ചെയ്തു. അവയെ പുതുക്കുകയും, കാലനിർണ്ണയം വരുത്തുകയും, പോഷിപ്പിക്കയും, സംരക്ഷിക്കയും ചെയ്യുന്നതും ആ വിദ്വൽമണിയാകുന്നു. പുരാതനലിഖിതപഠനം, ഗവേഷണം, സംരക്ഷണം, ഖനനം എന്നിവയെല്ലാം അദ്ദേഹത്തിന്റെ ശാസ്ത്രീയമായ പ്രവർത്തനപദ്ധതിയിലെ ക്രമാനുഗതമായ ശാഖകളാകുന്നു. ആർക്കിയോളജിക്കൽ ഡിപ്പാർട്ടുമെന്റിന്റെ പ്രധാനമായ ശ്രദ്ധ ഇൻഡ്യയിലെ പുരാതന സ്മാരകങ്ങളുടെ (വിശിഷ്യ, താജ്മഹാൾ ആദിയായി ശില്പവൈശിഷ്ട്യം നിറഞ്ഞവയും എന്നാൽ അതിശീഘ്രം നാശോന്മുഖമായിക്കൊണ്ടിരിക്കുന്നവയും ആയ സ്ഥാപനങ്ങളുടെ) സംരക്ഷണത്തിൽ ഏകാഗ്രമായി. സർ ജാണിന്റെയും ഇൻഡ്യൻ ആർക്കിയോളജിക്കൽ സർവേയുടെയും അവധാനപൂർവമായ പ്രവൃത്തികളുടെ ഫലമായിട്ടാണ് താജ്മഹാൾ, സിഖന്തര (അക്ബറുടെ ശവകുടീരം), ഹുമയൂണിന്റെ ശവകുടീരം, ഫത്തിപ്പൂർ സിക്രി, ഷാദ്രാവിലെ ജഹാംഗീർ കുടീരം, ലാഹോറിലെ ഷാലിമാർ, ഔറംഗസേബിന്റെ ഡില്ലീപള്ളി, ഷാജഹാന്റെ കൊട്ടാരം, ആഗ്രാ ഡില്ലി അലഹബാദ് ദുർഗ്ഗങ്ങൾ മററു അസംഖ്യം പ്രാചീന സ്മാരകങ്ങൾ മുതലായവ അവയുടെ പുരാതന ശില്പഭംഗിക്കു ഹാനി നേരിടാത്തവിധം സംരക്ഷിക്കപ്പെട്ടിരിക്കുന്നത്. സർ ജാണിന്റെ സംരക്ഷണനയത്തിനുള്ള ഒരു പ്രത്യേകത, പ്രസ്തുത പുരാതനസ്മാരകങ്ങളിൽ അവയുടെ കാലോചിതമായ മോഹനതയെ പതിന്മടങ്ങു വർദ്ധിപ്പിക്കുമാറു പൂന്തോട്ടങ്ങൾ മുതലായവ സ്ഥാപിച്ചതാണ്. ഇൻഡ്യാ ഗവർമെന്റിന്റെ ആഭിമുഖ്യത്തിൽ സർ ജാൺ പ്രകാശിപ്പിച്ചിട്ടുള്ള പദ്ധതിയിൽ എല്ലാ പ്രാചീന സ്മാരകങ്ങളുടെയും മാളികകളുടെയും സംരക്ഷണത്തെ സംബന്ധിച്ച തീവ്രമായ ശ്രദ്ധ കാണിച്ചിട്ടുണ്ടെന്നു സംക്ഷേപിച്ചു പറയാം.

ഭാരതത്തിലെ പുരാതനവസ്തുഗവേഷണപ്രസ്ഥാനത്തിൽ മുഖ്യപ്രാധാന്യമർഹിക്കുന്ന ഒരു പ്രവർത്തനമാണ് ഖനനം. ആദ്യമായി ഖനനം നടത്തപ്പെട്ടതു് ചരിത്രവൈശിഷ്ട്യമുള്ള പ്രാചീനസ്ഥാനങ്ങൾ കണ്ടുപിടിക്കണമെന്നുള്ള ഉദ്ദേശത്തോടുകൂടി ആയിരുന്നു. അതിൻെറഫലമായി സാരനാഥ്, നാളന്ദാ, തക്ഷശില, പഹാർപുരം, രാജഗൃഹം, പാടലീപുത്രം, നാഗാർജ്ജുനികൊണ്ടാ മുതലായ സ്ഥലങ്ങളിൽ നിന്നും അനേകം ബൌദ്ധസ്ഥാപനാവശിഷ്ടങ്ങൾ കുഴിച്ചെടുക്കപ്പെട്ടു. ഖനനംമൂലം കണ്ടെടുത്ത സ്മാരകങ്ങൾ നല്ല നിലയിൽ സംരക്ഷിക്കപ്പെട്ടിരിക്കുന്നു. ഇപ്രകാരം ലഭിച്ച നിരവധി പുരാതന വസ്തുക്കൾ അതിലേക്കുവേണ്ടി നിർമ്മിക്കപ്പെട്ട പ്രദർശനശാലകളിൽ സൂക്ഷിക്കപ്പെട്ടിരിക്കുന്നു. ആർക്കിയാളജിക്കൽ ഡിപ്പാർട്ടുമെൻറിൻെറ പിൽക്കാല പ്രവർത്തനങ്ങളാൽ ഹാരപ്പായിലും മഹെൻജൊദാരോ(ഭാഡോ)വിലും അവശിഷ്ടങ്ങൾ കണ്ടെടുക്കപ്പെട്ടു. പണ്ടത്തെ പരിഷ്കാരകേന്ദ്രങ്ങളായ സുമേരിയ, ഈലം എന്നിവയെപ്പോലെതന്നെ അതിപ്രാചീനമായ ഒരു സംസ്കാരം ഭാരതത്തിനുമുണ്ടായിരുന്നുവെന്നു അതോടുകൂടി നിസ്സംശയം ബോദ്ധ്യമായി. സുസ്ഥാപിതവും ശ്രീസംയുക്തവുമായ ഒരു മഹാനഗരം അയ്യായിരം സംവത്സരം മുമ്പുണ്ടായിരുന്നതിൻെറ അവശിഷ്ടങ്ങൾ ലഭിച്ചു. അവിടെ ഇഷ്ടികകൊണ്ടുണ്ടാക്കപ്പെട്ട കളിമുറികൾ, വലിയ സ്നാനാലയം മുതലായവ ഉണ്ടായിരുന്നതിൻെറ നഷ്ടാവശിഷ്ടങ്ങൾ കാണപ്പെട്ടു. മഹെൻജൊദാരോ എന്ന പേരിൽ അറിയപ്പെടുന്ന ആ നഗരം ക്രി. മു. മൂവായിരമാണ്ടു് (അയ്യായിരം സംവത്സരങ്ങൾക്കു മുമ്പു്) നിലനിന്നിരുന്നതാണ്. ഈ ഖനനങ്ങൾ ഭാരതത്തിൻെറ പുരാതന വസ്തുഗവേഷണചരിത്രത്തിൽ അതിപ്രാധാന്യം വഹിക്കുന്നവയാകുന്നു. ഇൻഡ്യൻ ആർക്കിയാളജിക്കൽ ഡിപ്പാർട്ടുമെൻറിൻെറ പ്രസിദ്ധീകരണങ്ങളിലൊന്നായ സർ ജാൺ മാർഷലിൻെറ പ്രശസ്ത കൃതി "സൈന്ധവ സംസ്കാരം" പ്രത്യേകം സ്മരണീയമാണ്. അതേ വിഷയത്തെപ്പററി ഡാക്ടർ മക്കേ രചിച്ചിട്ടുള്ള ഗ്രന്ഥവും ഈ ഘട്ടത്തിൽ പ്രസ്താവയോഗ്യമാകുന്നു. ഭാരതീയസംസ്കാരം വ്യാപിച്ചിട്ടുള്ളവയും എന്നാൽ ഭാരതത്തിനു വെളിയിൽ സ്ഥിതിചെയ്യുന്നവയുമായ ടിബെററു, ഖോട്ടാൻ, സെൻട്രൽ ഏഷ്യാ എന്നീ ദേശങ്ങളിലേക്കും പുരാ

തനവസ്തുഗവേഷണവകുപ്പ് ഇതു പതിപ്പിച്ചിട്ടുണ്ട്. സർ ഔറൽ സ്റ്റെയിൻ, ഡാക്ടർ ഫ്രാങ്കേ എന്നിവർ ടിബെററിൽ നടത്തിയ പര്യവേക്ഷണങ്ങൾ മൂലം ആശ്ചര്യാവഹമായ ഒരു പുരാതനഗ്രന്ഥം പുറത്തായിരിക്കുന്നു. ഏതത്കൃതി ലോകത്തിന്റെ അസൂയക്കു പാത്രമാകത്തക്കവിധം അത്യുൽകൃഷ്ടമായിട്ടുള്ള ഒന്നാണ്.

ഭാരതീയ പുരാതന വസ്തുഗവേഷണത്തിൽ മുഖ്യപ്രാധാന്യമർഹിക്കുന്നതും ഭാരതചരിത്രം, ഇടച്ചുയായ കാലനിർണ്ണയം എന്നിവക്കു വിലമതിയ്ക്കാവതല്ലാത്ത സഹായം നൽകുന്നതുമാണ് ലിഖിതവിജ്ഞാനീയപദ്ധതി. ശിലാതാമ്രശാസനങ്ങൾ മുതലായവ ശേഖരിക്കുകയും അവയുടെ കാലം നിർണ്ണയിക്കുകയുമാണ് ഈ ശാഖയുടെ കൃത്യം. ഇൻഡ്യൻ ആർക്കിയോളജിക്കൽ ഡിപ്പാർട്ടുമെൻറിൻെറ പ്രവർത്തനം മൂലം അശോകൻെറ ശിലാലിഖിതങ്ങൾ, ഖരവേലൻെറ ഹാത്തിഗുംഫാരേഖകൾ, നഹപാനൻ ഗൗതമീപുത്രശാതകർണ്ണി എന്നിവരുടെ നാസിക് ജുന്നാർ, കാർലി ഗുഹാശാസനങ്ങൾ മുതലായവ കിട്ടി. ഹെലിയോ ഡോറാസിൻെറ ബെസ്നഗർ രേഖകൾ, തിരുവിതാംകൂറിൽ നിന്നും മററും കണ്ടെടുക്കപ്പെട്ട ചേര ചോള പാണ്ഡ്യരേഖകൾ എന്നിവയും പ്രസ്താവയോഗ്യങ്ങളാകുന്നു. ഭാരതത്തിൻെറ രാഷ്ട്രീയവും സാമുദായികവും സാമ്പത്തികവും ആദ്ധ്യാത്മികവുമായ ചരിത്രത്തിന് ഇവ അമൂല്യ വിവരങ്ങൾ നൽകുന്നു. പ്രസ്തുത ലിഖിതങ്ങൾ ബ്രാഹ്മി, ഖരോഷ്ഠി, നാഗരി, പ്രാകൃതം, തമിഴ്, തെലുങ്ക്, കന്നടം ആദിയായ ലിപികളിലാണ് കാണപ്പെടുന്നതു്. സ്ഥലനാമങ്ങൾ, ഭാഷാപരിണാമം, ഇൻഡ്യയിൽ നടപ്പിലിരുന്ന ഗ്രാമസ്വയംഭരണം മുതലായവയുടെ പഠനത്തിന് ഇവ അത്യന്തം ഉപകരിക്കുന്നു. ഈ സന്ദർഭത്തിൽ ഉത്തരമേരൂർ ശിലാരേഖ നമ്മുടെ സ്മൃതിപഥത്തിലെത്തുന്നു.

മുസ്ലീം രേഖകളും അത്യധികം പ്രാധാന്യമുള്ളവയാകുന്നു. ഡില്ലി പള്ളിയിൽ നിന്നു കണ്ടെടുത്ത ക്രി. പി. 1191-ലെ രേഖയാണ് അക്കൂട്ടത്തിൽ ഏററവും പഴയതു്. മുസ്ലീം രേഖകൾ ചിലപ്പോൾ പേർഷ്യനിലും ചിലപ്പോൾ അറബിയിലും ചിലപ്പോൾ

ഉർദ്ദുവിലും കാണപ്പെടുന്നു. പ്രസ്തുത ലിഖിതങ്ങളെല്ലാം ഇൻഡ്യൻ ആൻറിക്വറി, എപ്പിഗ്രാഫിയാ ഇൻഡോ-മൊസ്ലമിക എന്നിവയിൽ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്.

ഇൻഡ്യൻ നാട്ടുരാജ്യങ്ങളിലേയും ഇൻഡ്യാ ഗവർമ്മെൻറിൻേറയും ആർക്കിയോളജിക്കൽ ഡിപ്പാർട്ടുമെൻറുകളുടെ പ്രസിദ്ധീകരണങ്ങളെപ്പററി പ്രസ്താവിക്കാതിരുന്നാൽ ഇൻഡ്യയിലെ പുരാതന വസ്തുഗവേഷണത്തെ ആസ്പദമാക്കിയിട്ടുള്ള ഈ പ്രബന്ധം പൂർത്തിയാകുന്നതല്ല. തിരുവിതാംകൂർ, മൈസൂർ, ഹൈദരബാദ്, ഇൻഡ്യാഗവർമ്മെൻറ എന്നിവയിലെ ആർക്കിയോളജി വകുപ്പുകാർ പ്രസിദ്ധപ്പെടുത്തിവരുന്ന വർഷചരിത്രങ്ങളിൽ അതാതു സംസ്ഥാനങ്ങളിലെ പുരാതനവസ്തുഗവേഷണോദ്യോഗസ്ഥന്മാർ ചെയ്തുവരുന്ന മഹത്തായ പര്യവേക്ഷണങ്ങളുടെ ഫലങ്ങൾ അടങ്ങിയിരിക്കുന്നതിനാൽ അവ വിലയേറിയവയാകുന്നു.

ഇനിപ്പറയാനുള്ളത് ജനസാമാന്യത്തിൻെറ വിജ്ഞാനാഭിവൃദ്ധിക്കും ഭാരതത്തിൻെറ ഭൂതകാലചരിത്രജ്ഞാനവ്യാപ്തിക്കും അപരിത്യാജ്യഘടകമായ ആർക്കിയോളജിക്കൽ മ്യൂസ്യങ്ങളെപ്പററിയാകുന്നു. ഇവയുടെ പ്രാധാന്യം സർവ്വത്ര അംഗീകൃതമായിട്ടുണ്ട്. ഖനനം ചെയ്യപ്പെട്ട എല്ലാ പ്രധാന കേന്ദ്രങ്ങളിലും ജനങ്ങളുടെ ഉല്ലാസത്തിനും സൗകര്യമായി ലഭിച്ച പുരാതന വസ്തുക്കളുടെ സംരക്ഷണത്തിനും വേണ്ടി മ്യൂസ്യങ്ങൾ ഉൽഘാടനം ചെയ്യപ്പെട്ടിരിക്കുന്നു. ഇവയെല്ലാം ഇൻഡ്യയിലെ പുരാതന വസ്തുഗവേഷക പ്രവീണനായ സർ ജാൺ മാർഷലിൻെറ അക്ഷീണ പരിശ്രമങ്ങളുടെ ഫലങ്ങളാണ്. ഇൻഡ്യൻ ആർക്കിയോളജിയെ സംബന്ധിച്ച അദ്ദേഹത്തിൻെറ പരമോൽകൃഷ്ടമായ മനോഭാവവും പ്രോത്സാഹനവും ഒരുകാലത്തും വിസ്മരിക്കാവുന്നതല്ല. ഈ വകുപ്പിൻെറ പ്രാധാന്യം ലോകത്തിനു സുഗ്രഹമാക്കിത്തീർത്ത കർസൻ പ്രഭുവിൻേറയും സർ ജാൺ മാർഷലിൻേറയും നാമധേയങ്ങൾ എന്നും നിലനില്ക്കുന്നതാണ്. ഭാരതീയ പുരാതനവസ്തുഗവേഷണത്തിൻെറ ഭാവി ഭാസുരമായിരിക്കുമെന്നുള്ളതിനു സംശയമില്ല. ഇതിൻെറ പുരോഗതി ഇൻഡ്യൻ നാട്ടുരാജ്യങ്ങളേയും ഇൻഡ്യൻ സർവകലാശാലകളേയുമാണ് കൃത

ലായി ആശ്രയിച്ചിരിക്കുന്നതു്. അവമൂലം പുരാണവസ്തുഗവേഷണത്തിന് അഭിലഷണീയമായ അഭിവൃദ്ധിയുണ്ടാകുമെന്നു പ്രതീക്ഷിക്കാം.

## 11

## തിരുവിതാംകൂറിലെ പുരാതനവസ്തുഗവേഷണം.

തിരുവിതാംകൂറിൽ പുരാതനവസ്തുപഠനം ക്രി. പി. 1891-ൽ ഗവർമെൻറിന്റെ ശ്രദ്ധയ്ക്കു വിഷയമായി. ഈ സംസ്ഥാനത്തിന്റെ ചരിത്രനിർമ്മാണത്തിനുവേണ്ടി ഇവിടെയുള്ള രേഖകളുടെ ഒരു സർവേ നടത്തപ്പെട്ടു. ക്രമാനുസൃതമായ പര്യവേക്ഷണം, ഹൈന്ദവ ബൗദ്ധജൈനക്രസ്ത്യൻ സ്മാരകങ്ങളേയും, ചരിത്രാതീതകാലാവശിഷ്ടങ്ങളായ കൽമേശകൾ, ശിലകൊണ്ടുള്ള ശവകല്ലറകൾ, സ്മാരകശിലകൾ മുതലായവയേയും വെളിച്ചത്തു കൊണ്ടുവന്നു. ഹൈന്ദവസ്മാരകങ്ങളിൽ ഭൂരിഭാഗവും പുരാതനക്ഷേത്രങ്ങളും കൊട്ടാരങ്ങളുമാണു്. അവ ചരിത്രപരമായും ശില്പപരമായും വളരെ പ്രാധാന്യമുള്ളവയാകുന്നു. ഇവയിൽ, വിശിഷ്യ തെക്കൻതിരുവിതാംകൂറിലുള്ളവയിൽ, അസംഖ്യം ശിലാരേഖകൾ കാണപ്പെടുന്നു. ബുദ്ധമതാവശിഷ്ടങ്ങൾ. ഒമ്പതാം ശതവർഷത്തിലെ നാലു ബുദ്ധവിഗ്രഹങ്ങളാകുന്നു. ജൈനതീർത്ഥങ്കരന്മാരുടേയും പത്മാവതീദേവിയുടേയും വിഗ്രഹങ്ങൾ ചിതറാൽകുന്നിലുള്ള വൻപാറയിലും കല്ലിൽ, നാഗർകോവിൽ എന്നീ സ്ഥലങ്ങളിലും കാണപ്പെടുന്നു. കോട്ടയം വലിയപള്ളിയും, മുട്ടുചിറ, കടമററം, ആലങ്ങാട്ട് എന്നീ സ്ഥലങ്ങളിലെ പള്ളികളും അവയിലെ പഹ്ലവി കുരിശുകളും ഇവിടത്തെ പുരാതന ക്രസ്ത്യൻ സ്മാരകങ്ങളാണു്. കൊല്ലത്തെയും തിരുവിതാംകോട്ടേയും പഴയപള്ളികൾ മാത്രമാണു് ഇവിടത്തെ പുരാതന മുസ്ലീം സ്മാരകങ്ങൾ.

വിദേശീയരാൽ ജയിക്കപ്പെടാത്ത ഒരേ ഒരിൻഡ്യൻ നാട്ടുരാജ്യമാകുന്നു തിരുവിതാംകൂർ. ഹൈന്ദവസംസ്കാരത്തിനാണു് ഇവിടെ പ്രാബല്യം. ക്രി. മു. മൂന്നാം ശതാബ്ദത്തിലെ അശോകശാസനങ്ങളിൽ സ്വതന്ത്ര ഭരണാധിപന്മാരെന്നു പറഞ്ഞിട്ടുള്ള ചേരരാജാക്കന്മാരുടെ പരമ്പരയിൽ ഉൾപ്പെട്ട മഹാരാജാക്കന്മാരാണു് ഈ സംസ്ഥാനം ഭരിച്ചുവരുന്നതു്.

പ്രാചീന ശിലായുഗത്തിലെ സ്മാരകങ്ങളൊന്നും തിരുവി
താംകൂറിൽ കാണപ്പെടുന്നില്ല. എന്നാൽ ചെറുശിലായുഗസ്മാര
കങ്ങൾ ഹൈറേഞ്ചസ്സിൽ ധാരാളം കാണപ്പെടുന്നുണ്ടുതാനും.
അവയിൽ അധികവും കൽമേശകൾ, സ്മാരകശിലകൾ, ശില
കൊണ്ടുണ്ടാക്കിയ ശവകല്ലറകൾ എന്നിവയാകുന്നു. ചെറുശിലാ
യുഗസ്മാരകങ്ങളുടെ കൂട്ടത്തിൽ ഏററവും പ്രധാനങ്ങളാണ് കൽ
മേശകൾ. അവ മണ്ണുകൊണ്ടു മൂടപ്പെട്ടതോ മൂടപ്പെടാത്തതോ
ആയിരിക്കാം. പല ശവകുടീരങ്ങൾ അടങ്ങത്തക്കവലിപ്പമുള്ള ഒ
ററ അറയായിട്ടുകൂടിയതാണ് ഇതു്. പണിക്കുറതീർക്കാത്ത കൽക്കഷ
ണങ്ങൾ ചേർത്തുകൊണ്ടുണ്ടാക്കപ്പെട്ട അവ രണ്ടോ അതിലധികമോ
കൽപലകകളാൽ താങ്ങപ്പെട്ടിരിക്കുന്നു. ഈ കൽമേശകൾ രണ്ടു
തരത്തിൽ ഉണ്ടു്. തൊപ്പിക്കല്ലുള്ളവ ഒരിനം; അതില്ലാത്തവ
മറെറാരിനം. എല്ലാത്തിനും ഒന്നോ രണ്ടോ ശിലാവലയങ്ങൾ
ചുററുമുണ്ടു്. സംസ്ഥാനത്തെ പർവതപ്രദേശങ്ങളിൽ ശിലകൊ
ണ്ടുള്ള ശവകല്ലറകൾ, ശിലാവലയങ്ങൾ, ശിലാസ്തംഭങ്ങൾ,
കൽമേശകൾ എന്നിവയൊന്നിച്ചു കാണപ്പെടുന്നു. ഇവയെ
ചില ലേഖകന്മാർ ചൈത്യങ്ങൾ എന്നും വിളിച്ചുവരുന്നു. കൽ
മേശകളുടെയും ശിലാനിർമ്മിതമായ ശവക്കല്ലറകളുടേയും അന്തർ
ഭാഗത്തുനിന്നു കണ്ടെടുക്കപ്പെട്ട സ്മാരകങ്ങൾ മിസ്സൂക്ഷ്മതനസംസ്കൃ
തമായ ചില ഗൃഹോപകരണങ്ങളും മൃതന്മാരുടെ അസ്ഥികളും മാ
ത്രമാകുന്നു. തിരുവിതാംകൂറിലെ ചരിത്രാതീതകാലാവശിഷ്ടങ്ങളിൽ
പ്രധാനമായിട്ടുള്ളതു് ശവസംസ്കാരകുംഭങ്ങൾ (മുതുമക്കത്താഴി)
ആകുന്നു. ഇവയുടെ ബാഹ്യഭാഗം അക്ഷരരൂപത്തിലോ പത്രാകൃ
തിയിലോ വർണ്ണപ്പെട്ട ചിത്രങ്ങളാൽ അലംകൃതമായിരിക്കുന്നു.

തിരുവിതാംകൂർ, പ്രാചീന ക്ഷേത്രസമൃദ്ധിയാൽ അനുഗ്ര
ഹീതമാകുന്നു. ഈ അതിപുരാതന സ്മാരകങ്ങൾ ചരിത്രപര
വും പുരാതനവസ്തുശാസ്ത്രപരവും കലാപരവുമായ അവശി
ഷ്ടങ്ങളെ നിലനിർത്തിപ്പോരുന്നു. പ്രസ്തുത ക്ഷേത്രങ്ങളുടെ രണ്ടു
പ്രത്യേകതകൾ തടിയിന്മേൽ ചെയ്തിട്ടുള്ള വിചിത്രപ്പണികളും
ഗുഹകോണരീതിയിലുള്ള ശില്പങ്ങളുമാകുന്നു. തിരുവിതാംകൂറി
ലെ വാസ്തുശില്പം, ഇന്ത്യയുടെ മററു ഭാഗങ്ങളിൽ കാണപ്പെടുന്ന
തിൽനിന്നു നിശ്ശേഷം വിഭിന്നമാകുന്നു. വൃത്താകാരത്തിലുള്ളതും

ശിഖരത്തിൽ താഴികക്കുടത്തോടുകൂടിയതുമായ ശ്രീകോവിൽ, അതിൻെറ മുമ്പിൽ ചതുരശ്രാകൃതിയിലുള്ള മണ്ഡപം, ദീർഘചതുരശ്രമായ പ്രദക്ഷിണപഥം, മുൻവശത്തെ ബലിക്കൽപ്പുര, മേൽക്കൂരയിൽ ത്രികോണവടിവിലുള്ള ചില എടുപ്പുകൾ, ഇടുങ്ങിയ ജന്നലുകൾ എന്നിവയെല്ലാം കേരളത്തിൻെറ ഇതരഭാഗങ്ങളിലെപ്പോലെ തിരുവിതാംകൂറിലുമുള്ള ക്ഷേത്രങ്ങളുടെ പ്രത്യേകതകളാകുന്നു. മാതൃകായോഗ്യമായ തിരുവിതാംകൂർക്ഷേത്രങ്ങളുടെ നിർമ്മാണത്തിൽ, പ്രസ്തരംവരെയുള്ള ഭാഗത്തെ സംബന്ധിച്ചിടത്തോളം ദ്രാവിഡരീതിയിലുള്ള വാസ്തുശില്പത്തിൽനിന്നു വ്യത്യാസമൊന്നും കാണ്മാനില്ല. മേൽഭാഗത്താണ് വൈജാത്യം വ്യക്തമായി കാണാവുന്നതു്. അവിടം, മരംകൊണ്ടുള്ള മേൽക്കൂരിന്മേൽ ചെമ്പു തകിടോ ഓടോ കൊണ്ടു മേഞ്ഞതായിരിക്കും. ആ ഭാഗം, ത്രികോണവടിവിലുള്ള എടുപ്പുകളാൽ അലംകൃതവുമായിരിക്കാറുണ്ട്. തിരുവിതാംകൂർ ക്ഷേത്രങ്ങളിൽ ശൃംഗങ്ങൾ ഇല്ലെന്നുള്ളതും ഗർഭഗൃഹം ചതുരശ്രമോ വർത്തുളമോ ആയ അസ്ഥിവാരത്തോടും ശിഖരത്തോടും കൂടി സുദൃഢ സ്തൂപാകാരത്തിൽ നിർമ്മിക്കപ്പെട്ടതാണെന്നുള്ളതും സ്മരിക്കേണ്ടതാണ്.

പുരാതനവസ്തുക്കൾ കണ്ടെടുക്കാൻ വേണ്ടി നടത്തിയ സൂക്ഷ്മപര്യവേക്ഷണത്തിൻെറ ഫലമായി ശിലയിലും താമ്രത്തിലും താളിപത്രത്തിലുമായി ആയിരത്തിഅഞ്ഞൂറിൽപരം രേഖകൾ കണ്ടുപിടിക്കപ്പെട്ടു. ഇവയിൽ ചിലവ ചരിത്രം, പ്രാചീനലേഖാവിജ്ഞാനീയം എന്നിവ സംബന്ധിച്ചു വളരെ പ്രാധാന്യമർഹിക്കുന്നു. അവ ചേര, ചോഴ, പാണ്ഡ്യ, വിജയനഗരരാജാക്കന്മാരുടെ പുരാതന ചരിത്രത്തെപ്പററി വിലയേറിയ അനേകം വിവരങ്ങൾ നൽകുന്നു. ഇവയിൽ ഉപയോഗിച്ചിട്ടുള്ള ലിപികൾ വട്ടെഴുത്ത്, കോലെഴുത്ത്, ഗ്രന്ഥം, തമിഴ് എന്നിവയാണ്. ചുരുക്കമായി ദേവനാഗരി, മലയാളം എന്നീ ലിപികളും കാണപ്പെടുന്നുണ്ട്. ഇവയിൽ ചില ശാസനങ്ങൾ ഇന്ത്യാചരിത്രകാരന് അതിപുരാതനകാലം മുതൽ വീരരാജേന്ദ്രൻ വരെയുള്ള ചോഴരാജാക്കന്മാരുടെ പരിപൂർണ്ണവംശാവലിയും രാജശേഖരൻ മുതൽ വീരരാഘവചക്രവർത്തിവരെയുള്ള ചേരരാജാക്കന്മാരുടെ തുടർച്ചയായ ചരിത്രനിർമ്മിതിക്ക് അത്യന്താപേക്ഷിതവും എന്നാൽ

THE TABLE SHOWING THE

# Vatteluttu Script

IN DIFFERENT PERIODS

(COPY RIGHT)



PREPARED BY THE DEPARTMENT OF ARCHAEOLOGY TRAVANCORE

SUPERINTENDENT

R. VASUDEVA PODUVAL B.A.

ചിത്രം 12.

മുമ്പ് അലഭ്യവും ആയ പല വിലയേറിയ വിവരങ്ങളും സംഭരിച്ചു കൊടുത്തിരിക്കുന്നു. പാണ്ഡ്യചരിത്രപഠനത്തിനു തിരുവിതാംകൂർ രേഖകൾ ഏററവും പ്രയോജനപ്രദമാണ്. വളരെക്കാലം ശിലാലേഖശാസ്ത്രലോകത്തിന് അജ്ഞാതമായിരുന്ന ജടാവർമ്മൻപരാന്തകപാണ്ഡ്യനെ വെളിച്ചത്തുകൊണ്ടുവന്നതു് ഇവയാണ്. തിരുവിതാംകൂറിന്റെ പുരാതന ചരിത്രത്തിനു നിശ്ചിതവും വിശ്വാസയോഗ്യവുമായ അടിസ്ഥാനം നൽകുന്നതും, പാണ്ഡ്യസാമ്രാജ്യത്തിന്റെയും ചോഴസാമ്രാജ്യത്തിന്റെയും അവ്യവസ്ഥിതകാലങ്ങളിലെ പ്രമാണികളെ സംബന്ധിച്ചു വിവരങ്ങൾ നൽകുന്നതും കൂടാതെ ഈ രേഖകൾ ദ്രാവിഡഭാഷാശാസ്ത്രം, സ്ഥലനാമങ്ങൾ, രാഷ്ട്രീയവും സാമുദായികവും മതപരവുമായ ഈ നാട്ടിലെ പ്രാചീന സ്ഥാപനങ്ങൾ ആദിയായവയെപ്പററിയും വിലയേറിയ അറിവു നൽകുന്നു. തിരുവിതാംകൂർ ക്ഷേത്രങ്ങൾ പണ്ടു നാഗരികജീവിതത്തിന്റെ പ്രധാന സങ്കേതമായിരുന്നു എന്നും സാമുദായികജീവിതത്തിൽ ശക്തിമത്തായ സ്ഥാപനമായിരുന്നു എന്നും പറയുന്നതിൽ ലവലേശം അതിശയോക്തിസ്പർശമില്ല. രാജാക്കന്മാരുടെ ഉദാരമായ സംരക്ഷണവും ഭക്തജനതയുടെ മുക്തഹസ്തമായ ദാനങ്ങളും അനുഭവിച്ചിരുന്ന മഹത്തായ ഈ സ്ഥാപനങ്ങൾ ഇവിടത്തെ അതിപുരാതനമായ വസ്തുസഞ്ചയത്തിന്റെ ആശ്രയസ്ഥാനമായിരിക്കമാത്രമല്ല പല തരം പരധർമ്മങ്ങളുടെ ഭരണത്തിനു കേന്ദ്രമായ ചെറുസംസ്ഥാനങ്ങളായി ഭവിക്കയും ചെയ്തു.

ശിലാശാസനസമ്പത്തിനു പുറമേ, തിരുവിതാംകൂർ ക്ഷേത്രങ്ങൾ പ്രതിമാശില്പങ്ങൾ (ശിലയിലും വെങ്കലത്തിലും), ഭിത്തിചിത്രങ്ങൾ, മരത്തിലെ കൊത്തുപണികൾ മുതലായവമൂലം കലാസമ്പന്നവുംകൂടി ആയിരിക്കുന്നു. സംസ്ഥാനത്തെ പ്രതിമാശില്പങ്ങളിൽ പഴമയേറിയവ ക്രി. പി. എട്ടാംശതാബ്ദത്തിന്റെ ഉത്തരാർദ്ധത്തിലോ അതിന്നല്പം മുമ്പോ നിർമ്മിക്കപ്പെട്ടവയാണ്. ഇവ പിൽക്കാലത്തെ പല്ലവശില്പങ്ങൾക്കു സദൃശമായിക്കാണപ്പെടുന്നു. ഉത്തമമായ ചില പ്രാചീന പ്രതിമാശില്പങ്ങൾ ശുചീന്ദ്രം സ്ഥാണുമാലയപ്പെരുമാൾ ക്ഷേത്രത്തിലും പത്മനാഭപുരം നീലകണ്ഠസ്വാമി ക്ഷേത്രത്തിലും മററുംകാണ്മാനുണ്ട്. മരത്തിന്മേൽ ചെയ്തിട്ടുള്ള അതിവിശിഷ്ടമായ കൊത്തുപണി

കഠം കവിയൂർ, തുറവൂർ, പാഴൂർ, വാഴപ്പള്ളി മുതലായ ക്ഷേത്രങ്ങളിൽ ഉണ്ട്. ശിവൻ, പാർവതി, ചേരമാൻപെരുമാൾ, നമ്മാഴ്വാർ, ശൈവസിദ്ധന്മാർ മുതലായവരുടെ വെങ്കലപ്രതിമകഠം; മോഹനവിഗ്രഹങ്ങളുടേയും കലാപാരമ്പര്യത്തിൻേറയും സംരക്ഷണസ്ഥാനമായ ശുചീന്ദ്രം ക്ഷേത്രത്തിൽ ഇപ്പോഴും സൂക്ഷിക്കപ്പെട്ടിട്ടുണ്ട്.

ഭിത്തിചിത്രങ്ങളുടെ പ്രാചീനാവശിഷ്ടങ്ങഠം (ക്രി. പി. ഒമ്പതാംശതവർഷം) ദക്ഷിണതിരുവിതാംകൂറിൽ തിരുനന്തിക്കരയിലുള്ള ഗുഹാക്ഷേത്രത്തിൽ കാണപ്പെടുന്നു. ക്രി. പി. പതിനൊന്നാം പന്ത്രണ്ടും നൂററാണ്ടുകളിലെ ഭിത്തിചിത്രങ്ങഠം ചോളപുരം ക്ഷേത്രത്തിലുണ്ടായിരുന്നു. എന്നാൽ നിർഭാഗ്യവശാൽ പലതവണകളിലെ നവീകരണപ്പണികളോടുകൂടി അവ നിശ്ശേഷം നഷ്ടപ്പെട്ടുപോയി. കലാപരിപോഷകൻ എന്ന നിലയിൽ വിശ്രുതനായ ആദിത്യവർമ്മ സർവാംഗനാഥ (ക്രി. പി. 1[illegible]-ാം ശതവർഷം)ൻെറ കാലത്തുള്ള ഭിത്തിചിത്രത്തിൻെറ അമൂല്യാവശിഷ്ടങ്ങഠം തിരുവനന്തപുരം ശ്രീപത്മനാഭസ്വാമിക്ഷേത്രത്തിനകത്തെ കൃഷ്ണൻകോവിലിൻെറ ചുവരുകളെ അലങ്കരിക്കുന്നു. തിരുവിതാംകൂർ ഭിത്തിചിത്രങ്ങളിൽ ഏററവും പ്രധാനമായിട്ടുള്ളത് ഏററുമാനൂർ ക്ഷേത്രഗോപുരത്തിലുള്ള നടരാജനൃത്തനമാണ്. ക്രി. പി. പതിനാറാംനൂററാണ്ടിൽ നിർമ്മിതമായ പ്രസ്തുതചിത്രത്തിനു പന്ത്രണ്ടടി നീളവും എട്ടടി വീതിയും ഉണ്ട്. പത്മനാഭപുരത്തെ പുരാതന രാജമന്ദിരത്തിൽ ക്രി. പി. പതിനാറാം ശതാബ്ദത്തിൻെറ ഉത്തരാർദ്ധത്തിലുണ്ടാക്കപ്പെട്ടതെന്ന് ഊഹിക്കപ്പെടുന്ന അത്യുന്നതമാതൃകയിലുള്ള ഭിത്തിചിത്രങ്ങഠം സംരക്ഷിക്കപ്പെട്ടിരിക്കുന്നു. പരിപൂർണ്ണരാമണീയകവും ഹൃദയാവർജ്ജകത്വവുംകൊണ്ടു നമ്മെ വളരെ നേരത്തേക്കു ചിന്താവിഷ്ടരാക്കിത്തീർക്കുന്നവയാണവ. ചിത്രകലയുടെ സംപൂർത്തി ശ്രീപത്മനാഭസ്വാമി ക്ഷേത്രത്തിലെ ഗർഭഗൃഹഭിത്തികളിൽ കാണാം. പ്രസ്തുത ചിത്രങ്ങഠം ക്രി. പി. പതിനെട്ടാംനൂററാണ്ടിൻെറ പ്രാരംഭകാലത്തുള്ളവയാണ്. അവ തനിനാടൻരീതിയിൽ നിർമ്മിക്കപ്പെട്ടിരിക്കുന്നു. ഏതാണ്ടു വലിയ തോതിൽ ദേശീയസമ്പ്രദായമനുസരിച്ചു, നല്ല നിലയിൽ വരയ്ക്കപ്പെട്ട ഭിത്തിചിത്രങ്ങളുടെ അവസാനമാതൃകയായി അവയെ പരിഗണിക്കാം. ക്രി. പി.

പതിനെട്ടാം നൂററാണ്ടിലേതായി ഈ സംസ്ഥാനത്തു നിന്നു കണ്ടു പിടിക്കപ്പെട്ട ഭിത്തിചിത്രങ്ങളിൽ ഏററവും വലുത് കൃഷ്ണപുരം കൊട്ടാരത്തിലുള്ള ഗജേന്ദ്രമോക്ഷമാണ്. അത്യുത്തമമായ കലാപരിപൂർത്തിയും ദൈവികലാവണ്യത്തിന്റെ അവർണ്ണനീയമായ ആവിഷ്കരണവും ഇതിനുണ്ട്. ചിത്രകലയുടെ നിസ്തുല്യമാഹാത്മ്യത്തെ പ്രദർശിപ്പിക്കുന്ന അമൂല്യഖണ്ഡമാണിത്.

അതിപുരാതനകാലംമുതൽ തിരുവിതാംകൂർ, പടിഞ്ഞാറൻ പ്രദേശങ്ങളുമായി വ്യാപകമായ വാണിജ്യബന്ധമാസ്ഥാപിച്ചിരുന്നു. ക്രി. മു. 30 മുതൽ ക്രി. പി. 547 വരെയുള്ള റോമൻനാണയങ്ങൾ സംസ്ഥാനത്തിന്റെ ചില ഭാഗങ്ങളിൽ നിന്നും കണ്ടുകിട്ടിയിട്ടുള്ളതായി അറിയുന്നു. തിരുവിതാംകൂർ മഹാരാജാവു തിരുമനസ്സിലെ കൊട്ടാരത്തിൽ വിവിധദേശങ്ങളിലുള്ള അനേകം നാണയങ്ങൾ ശേഖരിച്ചു വച്ചിട്ടുള്ളതു് ഇപ്പോഴും കാണാം. സർ വാൾട്ടർ എലിയട്ട് "തിരുവിതാംകൂർ കമ്മട്ടമാണ് പൂർവരൂപത്തെ അതേ മാതിരിയിൽ ഇപ്പോഴും നിലനിർത്തിക്കൊണ്ടിരിക്കുന്ന ഏക തങ്കശാല" എന്നു പറഞ്ഞിരിക്കുന്നു. ക്രി. പി. 1900-ത്തിനിടക്കു ഭാരങ്ങളോടുകൂടിയ ഏതാനും നാണയങ്ങൾ അങ്കമാലിക്കു സമീപം ഒരു പഴയ മൺപാത്രത്തിനകത്തു കാണപ്പെട്ടു പോലും. തിരുവിതാംകൂറിൽ ചില ഭാഗങ്ങൾ പല കാലങ്ങളിലായി ചോഴന്മാർ, പാണ്ഡ്യന്മാർ, വിജയനഗരരാജാക്കന്മാർ മുതലായവരുടെ ആക്രമണത്തിനു വിധേയമായിരുന്നു. ഈ രാജവംശങ്ങളുടെയെല്ലാം നാണയങ്ങൾ ഇവിടെ പ്രചരിച്ചിരുന്നു. തിരുവിതാംകൂറിനും സിലോണിനും തമ്മിൽ അടുത്ത ബന്ധമുണ്ടായിരുന്നു എന്നുള്ളതിനു തെളിവുകളുണ്ടു്. ക്രി. പി. പത്താംനൂററാണ്ടിലെ ശുചീന്ദ്രം വീരപാണ്ഡ്യ ലിഖിതം നോക്കുക. നാണയങ്ങളുടെ കൂട്ടത്തിൽ ഏററവും പ്രധാനമായിട്ടുള്ളവ ചേരരാജാക്കന്മാരുടെ വകയായിട്ടുള്ളവയാണ്. അവയെ ഇപ്പോൾ തിരുവനന്തപുരം മ്യൂസിയത്തിൽ സൂക്ഷിച്ചിരിക്കുന്നു. ഇരട്ടമുദ്രനാണയങ്ങളായ അവയിൽ രാജകീയചിഹ്നമായ ആന, താമരപ്പൂവ്, സ്വസ്തികം, ചന്ദ്രക്കല, സൂര്യൻ എന്നിവ ഒരുവശത്തും അങ്കുശം, വില്ല്, പൂർണ്ണകുംഭം, മനുഷ്യരൂപം എന്നിവ മറുവശത്തും മുദ്രിതമായിട്ടുണ്ട്.

പോർട്ടുഗീസുകാർ, ഡച്ചുകാർ, ഇംഗ്ലീഷുകാർ എന്നിവരുടെ ആഗമനത്തോടുകൂടി പാശ്ചാത്യനാണയങ്ങളും ഇവിടെ പ്രചരിക്കാനിടവന്നു. ഇവയിൽ ഏററവും പ്രധാനം 'ചാന്നാർ കാശു' എന്നു പറയപ്പെടുന്ന വെനിഷ്യൻ സെക്വിൻസ് ആകുന്നു. സംസ്ഥാനത്തെ ഏററവും പഴയ നാടൻ നാണയം ഇപ്പോഴും ധാരാളമായി കണ്ടുവരാറുള്ള 'രാശി' ആണ്. കൊല്ലം 965 (ക്രി. പി. 1790) മുതൽ തിരുവിതാംകൂർ രാജാക്കന്മാർ വെള്ളിച്ചക്രം, ചെമ്പുകാശ്, അനന്തരായൻ പണം (സ്വർണ്ണം) എന്നിവയുണ്ടാക്കി പ്രചരിപ്പിച്ചിരുന്നു. ഇന്നും സ്വന്തനാണയനിർമ്മാണത്തിനു വിശേഷാധികാരമുള്ള നാട്ടുരാജ്യങ്ങളിലൊന്നാണ് തിരുവിതാംകൂർ.

പുരാതനസ്മാരകസംരക്ഷണത്തിൽ തിരുവിതാംകൂർഗവൺമെൻറിൻെറ ശ്രദ്ധ വേണ്ടുവോളം പതിഞ്ഞിട്ടുണ്ട്. യൂറോപ്യൻ സ്മാരകങ്ങൾ ഈ സംസ്ഥാനത്തു ഏററവും നല്ല നിലയിൽ പരിപാലിക്കപ്പെടുന്നു. അവയിൽ, ക്രി. പി. 1507-ൽ നിർമ്മിതമായ പള്ളിപ്പുറം കോട്ട ഇന്ത്യയിൽ ഇന്നവശേഷിച്ചിട്ടുള്ള യൂറോപ്യൻസ്മാരകങ്ങളിൽ പഴമയേറിയതൊന്നാണ്. ചരിത്രപരവും പുരാതനവാസ്തുശാസ്ത്രപരവുമായ നിലയിൽ പ്രാധാന്യമർഹിക്കുന്ന ഏതാനും ക്രിസ്തീയ ദേവാലയങ്ങളുണ്ട്. അക്കൂട്ടത്തിൽ മുഖ്യമായിട്ടുള്ളതു് കോട്ടയത്തെ വലിയ പള്ളിയാണ്. ക്രി. പി. 1550-ൽ അസ്തിവാരമിടപ്പെട്ട ഈ പള്ളിയുടെ പണി 1577-ൽ പൂർണ്ണമായി. അതിലുള്ള കുരിശു് 1579-ൽ സ്ഥാപിക്കപ്പെട്ടതാകുന്നു. പ്രസ്തുത പള്ളിയിൽ അതു പണിയിക്കപ്പെട്ട കാലത്തു് ആന, കടുവ, സിംഹം, മയിൽ മുതലായവയുടെ രൂപങ്ങൾ മരത്തിൽ കൊത്തിവെയ്ക്കുകയുണ്ടായി. പള്ളിയുടെ കിഴക്കുവശത്തു മുകളിൽ സൂക്ഷിച്ചിരിക്കുന്ന പുരാതനമാതൃകകളിൽ ചിലതു് മുൻ പറഞ്ഞ വകയിൽ ഉൾപ്പെട്ടതായിരിക്കണം. ഇതിനു തുല്യമായ പ്രാധാന്യം ഉള്ളതാണ് ഉദയംപേരൂർ പള്ളി. ഇവിടെവെച്ച് ആർച്ച് ബിഷപ്പ് അലക്സിസ് മെനെസിസിൻെറ അദ്ധ്യക്ഷതയിൽ ക്രി. പി. 1599 ജൂൺ 20-ാം നടത്തപ്പെട്ട സുന്നഹദോസ് (Synod of Diamper) * ചരിത്രപ്രസിദ്ധമാണല്ലോ. പോർട്ടുഗീസുകാർ,

ഡച്ചുകാർ, ഇംഗ്ലീഷുകാർ എന്നിവർ സംസ്ഥാനത്തു വാസമുറപ്പിച്ചതുനിമിത്തം അവരുടെ ശവകുടീരങ്ങളും മററും ഇവിടെ സ്ഥാപിക്കാനിടവന്നു. അവയിൽ ചിലതു് — ഉദയഗിരിക്കോട്ടയ്ക്കകത്തു ക്യാപ്റ്റൻ ഡിലനായിയെ അടക്കം ചെയ്തിട്ടുള്ള പള്ളി മുതലായവ — ചരിത്രസംബന്ധിയായ സ്മാരകങ്ങളെന്ന നിലയിൽ ഗവർമ്മെൻറു ചെലവിന്മേൽ സംരക്ഷിക്കപ്പെട്ടുവരുന്നു.

പ്രാചീന രാജധാനിയായ പത്മനാഭപുരത്തെ മനോഹരമായ പഴയ കൊട്ടാരത്തിൽ ഒരു പുരാതന വസ്തുപ്രദർശനശാല അടുത്ത കാലത്തു ഉൽഘാടനം ചെയ്യപ്പെട്ടിരിക്കുന്നു. അവിടെ ചരിത്ര പ്രാധാന്യമുള്ള ശിലാലിഖിതങ്ങൾ, താമ്രശാസനങ്ങൾ, പണ്ടത്തെ നാണയങ്ങൾ, പ്രതിമാശില്പങ്ങൾ, ഭിത്തിചിത്രങ്ങൾ മുതലായവയെ പ്രദർശിപ്പിച്ചിരിക്കുന്നു. ഇവിടെ സ്ഥാപിക്കപ്പെട്ടിരിക്കുന്ന വിലയേറിയ ശിലാരേഖകളിൽ ഭൂരിഭാഗവും സംസ്ഥാനത്തിൻെറ പല ഭാഗങ്ങളിൽ അഗണ്യകോടിയിൽ തള്ളപ്പെട്ടിരുന്നവയാണ്. ഇത്തരം അമൂല്യ പ്രമാണങ്ങളെ നാശഗർത്തത്തിൽ നിന്നുദ്ധരിച്ചു പൊതുജനങ്ങൾക്കു പ്രയോജനപ്രദമായ വിധം സൂക്ഷിക്കുക എന്നുള്ളതാണ് പ്രസ്തുതസ്ഥാപനത്തിൻെറ ലക്ഷ്യങ്ങളിൽ പ്രഥമമായിട്ടുള്ളതു്.

പുരാതനവസ്തു ഗവേഷണപരമായ പ്രവർത്തനത്തിൽ സംസ്ഥാനത്തു ഈയിടെ സമാരംഭിക്കപ്പെട്ട നവീന പദ്ധതിയാണ് ഖനനം. ക്രി. പി. ഒമ്പതാംശതവർഷത്തിൽ സ്ഥാപിക്കപ്പെട്ടതും ചിരകാലവിസ്മൃതിയിലാണ്ടു കിടന്നതുമായ ഒരു വിഷ്ണുക്ഷേത്രം ഈ പ്രസ്ഥാനത്തിൽ ചെയ്ത പ്രയത്നത്താൽ കണ്ടെടുക്കപ്പെട്ടു. ക്രി. പി. പത്താംനൂററാണ്ടിലെ രണ്ടു ക്ഷേത്രങ്ങളും ഇപ്രകാരം ഉദ്ധൃതമായി. ചരിത്രാതീതകാലത്തെ ശിലാശവകുടീരങ്ങൾ കണ്ടെടുക്കാൻ വേണ്ടിനടത്തിയ ഖനനം സഫലമായിത്തീർന്നു. സംസ്ഥാനത്തെ പുരാതന സ്ഥലങ്ങളിൽ ക്രമാനുസൃതം നിഷ്കൃഷ്ടമായി പര്യവേക്ഷണം നടത്തുന്നപക്ഷം ഖനന പദ്ധതി പ്രാചീനജനങ്ങളുടെ ജീവിതത്തെയും സംസ്കാരത്തെയും സംബന്ധിച്ചു വിലയേറിയ പല അറിവുകൾ നൽകുന്നതിനു പര്യാപ്തമായിത്തീരും.

# III

# പ്രാചീനലിപിചരിത്രം.

## (a) ബ്രാഹ്മിയും ഖരോഷ്ഠിയും.

ലോകത്തിൻെറ പലഭാഗങ്ങളിലായി വസിക്കുന്ന വിവിധ വർഗ്ഗങ്ങളിൽപ്പെട്ട ജനങ്ങൾ പരസ്പരബന്ധമില്ലാത്ത സംസ്കാരത്തോടുകൂടിയവരാണ്. അവർ വിഭിന്നഭാഷകൾ സംസാരിച്ചുവരുന്നു. വിഭിന്നസമുദായങ്ങളുടെയിടയ്ക്കു നടപ്പിലിരിക്കുന്ന ലിഖിതസമ്പ്രദായങ്ങൾ പരിശോധിച്ചാൽ അവയുടെ ഉൽപ്പത്തിയും വളർച്ചയും ഏതാണ്ടു ഒരേ രീതിയിലാണെന്നു കാണാം. ലിഖിതവിദ്യയെപ്പററി ഗവേഷണം നടത്തിയിട്ടുള്ള പണ്ഡിതന്മാർ അതിൻെറ പുരോഗമനം ചിത്രലിപി, ശബ്ദലിപി എന്നിങ്ങനെ രണ്ടു വഴിയിൽ കൂടിയാണെന്നു പറയുന്നു. ഇവയിൽ ഓരോന്നിനേയും രണ്ടായി പിരിച്ചിട്ടുണ്ട്. ഇങ്ങനെ ആകെ നാലായിട്ടു പിരിയുന്ന ലിപിസമ്പ്രദായം താഴെ ചേർക്കുന്നവിധത്തിലാണ്.

1. പരിഷ്കാരമില്ലാത്ത കാട്ടുജാതിക്കാർ എഴുതിയ ചിത്രങ്ങൾ.

2. ചിത്രീകരിക്കപ്പെട്ട രൂപത്തെ അതിൻെറ പേരുള്ള ഒരു വസ്തുവിനേയോ തൊഴിലിനേയോ കുറിക്കുന്നതിന് ഉപയോഗിക്കുന്നത്.

3. ശബ്ദത്തെക്കൊണ്ടു വാക്കുകളെ പിരിച്ച് ഓരോന്നിനും പ്രത്യേകം പ്രത്യേകം രൂപങ്ങൾ ഉണ്ടാക്കി എഴുതുന്ന ശബ്ദസംജ്ഞകൾ.

4. അക്ഷരമാല.

ഒരാൾ വാങ്മൂലം അഭിപ്രായവിനിമയം ചെയ്യാതെ തൻെറ മനോഭാവത്തെ മററൊരുവനെ അറിയിക്കുന്നതിനായിട്ടോ മററൊരുസമയത്തു തനിക്കുതന്നെ ഓർമ്മിക്കുന്നതിനായിട്ടോ വേണ്ടി നിർമ്മിക്കപ്പെട്ടതാണ് അക്ഷരമാല. ഭാഷയുടെ വളർച്ചയനുസരിച്ചു എഴുതുന്ന രീതിയിലും പരിണാമങ്ങളുണ്ടായി. ആദ്യകാലങ്ങളിൽ ജനങ്ങൾ മററുള്ളവരെ അറിയിക്കാനുള്ള കാര്യങ്ങൾ ചിത്രരൂപത്തിൽ എഴുതിവന്നു. നാഗരികത്വത്താലും അതിൻെറ ഫലമായിട്ട് ഉണ്ടാകുന്ന ചിന്തകളാലും ശക്തികളാലും പുരോഗതി പ്രാപിച്ചിട്ടില്ലാത്ത അക്കൂട്ടർ ഇതരന്മാരെ അറിവി

ക്കാൻ അനുഗ്രഹിച്ചവ ഏററവും സാധാരണമായ സംഗതികൾ ആയിരിക്കാനേ തരമുള്ളൂ. തന്മൂലം, അവർ രേഖപ്പെടുത്താനുദ്ദേശിച്ച സംഗതികളെ അതേവിധത്തിൽ ചിത്രീകരിച്ചു. പ്രസ്തുത ചിത്രങ്ങളെ നോക്കിയാൽ അവകൊണ്ടു് ഉദ്ദേശിച്ചിട്ടുള്ള ആശയം വ്യക്തമാകാതിരിക്കയില്ല. ഇത്തരമൊന്നിന്റെ പടം വാഷിങ്ടൻ പട്ടണത്തിലെ സ്മിത്ത്സോനിയൻ ഇൻസ്റ്റിററ്യൂട്ട്വർഷചരിത (1882—3) ത്തിൽ പ്രസിദ്ധപ്പെടുത്തിയിരുന്നു. കാലക്രമത്തിൽ വലിയ വർത്തമാനങ്ങളും മററും അറിയിക്കേണ്ട ആവശ്യം നേരിട്ടപ്പോൾ കൂടുതൽ ചിത്രീകരണത്തിൽ ബദ്ധശ്രദ്ധരായി. കുറേ കാലം കഴിഞ്ഞപ്പോൾ, ഒന്നിനെ സൂചിപ്പിക്കാനായി വരച്ച ചിത്രം അതിന്റെ പേരായിട്ടു മാറി. അതാണു് ശബ്ദലിപി. ഇത്തരം ലിപികളുടെ എണ്ണം വർദ്ധിച്ചതോടുകൂടി അവമൂലം വാക്യങ്ങൾ എഴുതാൻ ബുദ്ധിമുട്ടു നേരിട്ടു. വീണ്ടും അനേകം മാററങ്ങൾ നടപ്പിൽ വന്നു. ഈ മാതിരി ചിത്രലിപികളും അവയിൽനിന്നു് ഉത്ഭവിച്ച സംജ്ഞകളും ഇന്ത്യയിലും കാണപ്പെടേണ്ടതാണു്. മഹെൻജൊഡാറോ, ഹാരപ്പാ എന്നീ സ്ഥലങ്ങളിൽ നിന്നല്ലാതെ മറെറങ്ങുനിന്നും ഏതാദൃശലിപികൾ കിട്ടിയിട്ടില്ല. ലഭിച്ചവയെപ്പററിയുള്ള അഭിപ്രായങ്ങൾ പരസ്പരവിരുദ്ധങ്ങളായും കാണപ്പെടുന്നു.

അതിപുരാതനമായ ഒരു കാലത്തുതന്നെ ബ്രാഹ്മി നടപ്പിൽ വന്നു. അതിന്റെ ഉത്ഭവകാലം നിർണ്ണയിക്കുക എളുപ്പമല്ല. ബി. സി. നാലാംന്തററാണ്ടിൽ എഴുതപ്പെട്ട സമവായാംഗസൂത്രം, ബി. സി. രണ്ടാംന്തററാണ്ടിൽ എഴുതപ്പെട്ട പണ്ണാവണ്ണാസൂത്രം മുതലായ ജൈനഗ്രന്ഥങ്ങളിൽ അക്കാലത്തു പതിനെട്ടുവക ലിപികൾ പ്രചരിച്ചിരുന്നതായി പറഞ്ഞിരിക്കുന്നു. മഹാവസ്തു എന്ന ഗ്രന്ഥത്തിൽ മുപ്പതുതരം ലിപിമാലകളുടെ പേരുകൾ പറഞ്ഞിട്ടുണ്ടു്. ലളിതവിസ്തരം എന്ന ഗ്രന്ഥത്തിൽ ബുദ്ധദേവന്റെ കാലത്തു് അറുപത്തിനാലു മാതിരി ലിപിമാലകൾ ഉണ്ടായിരുന്നു എന്നു പറഞ്ഞിരിക്കുന്നു. പതിനെട്ടു്, മുപ്പതു്, അറുപത്തിനാലു് മുതലായ സംഖ്യകൾ ഭാരതീയരുടെയിടയിൽ മംഗലദായകങ്ങളായി കരുതപ്പെടുന്നതിനാൽ അത്രയേറെ ലിപിമാലകൾ ഉണ്ടായിരുന്നു എന്നു തീർച്ചപ്പെടുത്തുക സാദ്ധ്യമല്ലെന്നു ചില പണ്ഡിതന്മാർ പറയുന്നു. എങ്കിലും ഇന്ത്യയിൽ പണ്ടു പല തരം ലിപികൾ പ്രചരിച്ചിരുന്നുവെന്നുള്ളതിനു യാതൊരു സംശയവുമില്ല.

മുൻപറഞ്ഞ ഗ്രന്ഥങ്ങളിൽ ഉള്ള പട്ടികകളിൽ കാണപ്പെടുന്ന പേരുകൾ പലതും ഐകരൂപ്യം ഉള്ളവയാണ്. അവയിൽ നാലെണ്ണം പ്രധാനപ്പെട്ടവയും ചരിത്രസംഭവങ്ങളോടു യോജിക്കുന്നവയും ആകുന്നു.

1. ബ്രാഹ്മി അല്ലെങ്കിൽ ബംഭി.
2. ഖരോഷ്ഠി അല്ലെങ്കിൽ ഖരോട്ടീ.
3. ദ്രാവിഡി അല്ലെങ്കിൽ ദാമിളീ.
4. യവണാണിയാ അല്ലെങ്കിൽ യവണാലിയാ.

ഇവകൂടാതെ ജൈനപട്ടികയിൽ പുഷ്കരസാരി അല്ലെങ്കിൽ പുക്കരസാരിയാ എന്നൊരു വക ലിപിയും ചേർത്തുകാണുന്നു. പാണിനീയം, ആപസ്തംബസൂത്രം മുതലായ ഗ്രന്ഥങ്ങളിൽ പുഷ്കരസാദി അല്ലെങ്കിൽ പൗഷ്കരസാദി എന്നപേരുള്ള ആചാര്യനെ സംബന്ധിച്ച ചില കുറിപ്പുകൾ കാണപ്പെടുന്നു. ഇദ്ദേഹം പണ്ടു വ്യാകരണം, ധർമ്മശാസ്ത്രം മുതലായവ നിർമ്മിച്ചയാളാണ്. ഇദ്ദേഹമോ ഇദ്ദേഹത്തെ സംബന്ധിച്ചവരോ എഴുതിവന്ന ലിപി, പിൽക്കാലത്തു പുഷ്കരസാരി എന്നു വിളിക്കപ്പെട്ടതാവാം. ഇതു നോക്കുമ്പോൾ ആ പട്ടികകൾ വിശ്വാസയോഗ്യമെന്നു കാണാം.

മേൽപറഞ്ഞ നാലുവക ലിപികളിൽ യവണാണിയാ എന്നതു ഗ്രീക്കുകാരും മററും ഉപയോഗിച്ചിരുന്നതാണ്. ഇതിനെ സംസ്കൃതവൈയാകരണനായ പാണിനി തൻെറ കൃതിയിൽ 'യവനാനി' എന്നു പറഞ്ഞിരിക്കുന്നു. ആ ഗ്രന്ഥത്തിനു 'മഹാഭാഷ്യം' രചിച്ച പതഞ്ജലിയും ഈ പദം ഗ്രീക്കുകാരുടെ ലിപിയെക്കുറിക്കും എന്നു എഴുതിയിരിക്കുന്നു. ഖരോഷ്ഠിയാകട്ടെ വടക്കു പടിഞ്ഞാറേ ഇന്ത്യയുടെ ഒരു ഭാഗത്തു ക്രി. പി. നാലാംനൂററാണ്ടുവരെ ഉപയോഗിക്കപ്പെട്ടശേഷം നാമാവശേഷമായിത്തീർന്നു. ഈ രണ്ടുവകകളും തെക്കേഇന്ത്യയിൽ കാണപ്പെടുന്നില്ല. അതിനാൽ നമുക്കു ഇവയെപ്പററിയുള്ള ചിന്ത ഇവിടെ അവസാനിപ്പിക്കാം. ദ്രാവിഡി എന്നതു ബ്രാഹ്മിയുടെ തെക്കൻരൂപം തന്നെ. ബട്ടിപ്രോലുവിൽ നിന്നു കിട്ടിയ ലിപികൾ ദ്രാവിഡി എന്ന വകുപ്പിൽ ചേർന്നവയാണെന്നു പണ്ഡിതന്മാർ അഭിപ്രായപ്പെടുന്നു.

ഹിന്ദുക്കൾ, ജൈനർ മുതലായ പലമതക്കാരും, ബ്രഹ്മാവിനാൽ സൃഷ്ടിക്കപ്പെട്ടവയാണ് ലിപികൾ എന്നു വിശ്വസിക്കുന്നു.

ക്രി. പി. ഏഴാംനൂററാണ്ടിന്റെ മദ്ധ്യകാലത്തു് ഇന്ത്യയിൽ വന്നിരുന്ന ചീനസഞ്ചാരിയായ യുവാൻചുവാങ്ങും ഈ വിശ്വാസത്തെ രേഖപ്പെടുത്തിയിട്ടുണ്ടു്. എന്നുമാത്രമല്ല ചീനദേശബൌദ്ധനായ ഫാവാൻഷുലിൻ ഇടത്തുവശത്തുനിന്നു വലത്തുവശത്തേക്കു എഴുതപ്പെടുന്ന ഇന്ത്യൻ ലിപികൾ ബ്രഹ്മാവിനാൽ കണ്ടുപിടിക്കപ്പെട്ടവയാണു് എന്നുള്ള കഥയെ വിവരിച്ചിട്ടുണ്ടു്. ഈ ലിപിയാണു് ബ്രാഹ്മി.

പ്രസ്തുത ലിപിമാലയുടെ നാമധേയം ഇങ്ങനെയൊരു കഥയുടെ സൃഷ്ടിക്കു പ്രേരകമായിത്തീർന്നിരിക്കാം. എന്നുമാത്രമല്ല പണ്ടു പണ്ടേ വ്യവഹരിക്കപ്പെട്ടുവരുന്ന ഒന്നിനെപ്പററി കേട്ടാൽ അതു് ബ്രഹ്മാവു് മുതലായ ദേവന്മാരിൽ ഒരാളാൽ ഉണ്ടാക്കപ്പെട്ടതാണെന്നു പറയുന്ന നമ്മുടെ പതിവിനെ ആസ്പദമാക്കി അപ്രകാരം പറഞ്ഞതാണെന്നുംവരാം. ഇതുകൊണ്ടുതന്നെയാണു് ക്രി. പി. 580-ൽ വെട്ടിയുണ്ടാക്കപ്പെട്ട വാതാപി ക്ഷേത്രത്തിൽ ബ്രഹ്മാവിന്റെ വിഗ്രഹം ഒരു കല്ലിൽ ഓലഗ്രന്ഥത്തോടുകൂടി കാണപ്പെടുന്നതു്. ഏതുകാരണങ്ങളാൽ ഈ ലിപി അതിപുരാതനമായ ഒരു കാലത്തു് ഇന്ത്യയിൽതന്നെ ഉത്ഭവിച്ചതായിരിക്കണം എന്നു ചില പണ്ഡിതന്മാർ അനുമാനിക്കുന്നു.

എന്നാൽ പാശ്ചാത്യപണ്ഡിതന്മാരിൽ ചിലർ ഈ ബ്രാഹ്മി ലിപി ഇന്ത്യക്കു സ്വന്തമായിട്ടുള്ളതല്ല എന്നും അന്യനാടുകളിൽനിന്നു കടമായി വാങ്ങിയതാണെന്നും കരുതുന്നു. ക്രി. പി. പതിനൊന്നാംനൂററാണ്ടിൽ ഇന്ത്യയിൽ വന്നിരുന്ന അൽബെരൂണി എന്ന അറേബ്യൻ സഞ്ചാരി പറയുന്ന കഥയും അവരുടെ പ്രസ്താവത്തിനു തെളിവായി കാണിക്കുന്നു. ആര്യന്മാർ തങ്ങളുടെയിടക്കു പ്രചരിച്ചിരുന്ന ലിപികളെ ഒരു കാലത്തു മറന്നുപോയി പോലും! പരാശരമുനിയുടെ പുത്രനും പതിനെട്ടുപുരാണങ്ങൾ, മഹാഭാരതം മുതലായവയുടെ കർത്താവും ആയ വ്യാസഭഗവാൻ, തന്റെ ദൈവികശക്തിയാൽ പഴയലിപികളെ വീണ്ടും കണ്ടുപിടിച്ചുവത്രേ! ഇന്ത്യാക്കാർ അന്യനാട്ടിൽനിന്നും ലിപികൾ കടം വാങ്ങിയതിനെ കുറിക്കുന്നതായിട്ടാണു് ഈ കഥയെ കൈക്കൊള്ളേണ്ടിയിരിക്കുന്നതു്.

ആ പണ്ഡിതന്മാർ, ബ്രാഹ്മി ലിപി ഇന്ത്യാക്കാരാൽ കടം വാങ്ങപ്പെട്ടതു് എന്ന അഭിപ്രായം സ്വീകരിച്ചശേഷം അതു ഏതു

നാട്ടിൽനിന്നാണ് കടം വാങ്ങപ്പെട്ടതു് എന്ന അന്വേഷണത്തി ലിറങ്ങി പലതരം തീരുമാനങ്ങൾക്ക വിധേയരായിത്തീൻ.

ടെറിയൻ ഒലക്രുപരിയുടെ അഭിപ്രായം ഇതു് ചൈനയിലെ ചിത്രലിപികളിൽനിന്ന സ്വീകരിക്കപ്പെട്ടതാണെന്നാകുന്നു. വിൽ സൻ, പ്രിൻസെപ് മുതലായവർ ഇതു് ഗ്രീക്കലിപികളിൽനിന്ന വാങ്ങപ്പെട്ടതാണ് എന്ന കരുതി. വീബർ പ്രഭൃതികൾ ഫിനി ഷ്യൻലിപികളാണ് ബ്രാഹ്മിയുടെ മൂലമെന്ന് അഭിപ്രായപ്പെട്ടു. ഭാഷാശാസ്ത്രസിദ്ധാന്തങ്ങളനുസരിച്ചു നോക്കമ്പോൾ ഈ അഭി പ്രായങ്ങൾ സ്വീകാരയോഗ്യങ്ങളല്ല. ഫിനിഷ്യൻലിപികളം ബ്രാഹ്മിയും തമ്മിൽ മാതൃപുത്രബന്ധമൊന്നും കാണ്മാനമില്ല.

ഡീക്ക എന്ന പണ്ഡിതൻ, ഇതു് പണ്ടു അസിറിയായിൽ പ്രചരിച്ചിരുന്ന അമ്പിൻകണ വടിവത്തിലുള്ള — ആപ്പുപോലുള്ള —ലിപികളിൽനിന്ന പിറന്നതും ദക്ഷിണസെമിററിക് എന്ന പറ യാവുന്നതുമായ ഒരു തരം ലിപിയിൽനിന്നുണ്ടായതാണെന്ന് അഭിപ്രായപ്പെട്ടുന്നു. ടെയ്ലർ എന്നയാൾ തെക്കെ അറേബ്യ യിൽ പ്രചരിച്ചിരുന്ന സബിയർലിപിയുടെ മൂലമായ ഒന്നിൽനിന്ന് ഉണ്ടായതെന്ന പ്രസ്താവിച്ചു. ആപ്പുലിപികൾക്കും ബ്രാഹ്മിക്കും തമ്മിൽ സാദൃശ്യമുണ്ടെന്ന പറയുന്നതു ശരിയല്ല. ബി. സി. രണ്ടാംനൂററാണ്ടിന മുമ്പുള്ള കാലത്തേതായി കിട്ടിയിട്ടുള്ള ലിപി കൾ ഫിനിഷ്യൻ ലിപികളെപ്പോലുള്ളവയാണ്. എന്നമാത്ര മല്ല ബ്രാഹ്മിക്കും അത്തരം ലിപികൾക്കും തമ്മിൽ ശബ്ദരീതി യിലും വളരെ വ്യത്യാസമുണ്ട്.

ഹാലേവി എന്ന മാന്യൻ അറബി, ഖരോഷ്ഠി, ഗ്രീക്ക് എന്നീ ലിപികളിൽനിന്നും ബി. സി. നാലാംനൂററാണ്ടിൽ ബ്രാഹ്മി ഉണ്ടായി എന്ന പറയുന്നു. അതിനും വളരെ മുമ്പേ തന്നെ ബ്രാഹ്മി പ്രചരിച്ചിരുന്നവെന്നുള്ളതിന തെളിവുള്ളതി നാൽ ആ അഭിപ്രായം ശരിയാകാനിടയില്ല.

അവസാനമായി, ബ്യൂളർ ഈ ലിപി വടക്കൻ സെമിററിക് വർഗ്ഗത്തിൽനിന്നുണ്ടായതാണെന്ന അനേകം തെളിവുകളോടു കൂടി വാദിക്കുന്നു. ഈ അഭിപ്രായം പൊതുവേ അംഗീകരിക്ക പ്പെട്ടിട്ടുള്ള ഒന്നാണ്.

ഖരോഷ്ഠി, വടക്കൻ സെമിററിക്കിൽ നിന്നുണ്ടായതാണെന്ന എല്ലാവരും സമ്മതിക്കുന്നു. ഖരോഷ്ഠിക്കും ബ്രാഹ്മിക്കുതമ്മിൽ വളരെ വ്യത്യാസമുണ്ട്.

| ഖരോഷ്ഠി. | ബ്രാഹ്മി. |
| --- | --- |
| (൧) ലിപികൾ കുറി പോകളെന്നീട്ടും വലത്തോട്ടു ചരിഞ്ഞും കാണപ്പെടുന്നു. എന്നുമാത്രമല്ല ശിരോഭാഗം ഭാരിച്ചതായിട്ടും കാണാം. | (൧) എഴുത്തുകൾ നിവർന്നിരിക്കുന്നു. |
| (൨) ലിപികൾ രൂപത്തിലും അളവിലും മുറയില്ലാതെ കാണുന്നു. പല ലിപികൾ ഒരേ രൂപത്തോടുകൂടിയും ഇരിക്കുന്നു. | (൨) നേർവരകളാലും ചുഴികളാലും നിർമ്മിക്കപ്പെട്ടവയാണ് അവ. |
| (൩) മിക്കവാറും വളഞ്ഞ വരകളാണുള്ളത്. നേർവരകൾ ചുരുക്കം. | (൩) എഴുത്തുകളുടെ അധോഭാഗം കനത്തതായും മേൽഭാഗം കനമില്ലാത്തതായും കാണപ്പെടുന്നു. |
| (൪) ചുഴികൾ അധികമില്ല. | (൪) ഇടത്തുനിന്നു വലത്തോട്ടു എഴുതപ്പെടുന്നു. |
| (൫) ലിപികൾ വലത്തുനിന്നു ഇടത്തോട്ടു എഴുതപ്പെടുന്നു. | (൫) എന്നുമാത്രമല്ല, ഖരോഷ്ഠിയെക്കാൾ ബ്രാഹ്മി കാഴ്ചക്കു ഭംഗിയായി തോന്നുന്നു. |

ഇപ്രകാരം ഭിന്നമായ ഇരുലിപികളും ഒരേവകയിൽനിന്നും ഒരേ നാട്ടുകാർ ഒരേ വിധത്തിൽ ഉപയോഗിക്കുന്നതിനായി ഉണ്ടാക്കിയവയെന്നു പറയാൻ കഴിയുമോ?

ഇതിനു സമാധാനമായി ചിലർ, ഖരോഷ്ഠി ഗാന്ധാരം വഴി കരമാർഗ്ഗമായും, ബ്രാഹ്മി ബാബിലോണിയാ പെർഷ്യൻ ഉൾക്കടൽ എന്നിവ വഴി കടൽമാർഗ്ഗമായും ഇന്ത്യയിലെത്തിയെന്നു പറയുന്നു. മററുചിലർ ബ്രാഹ്മി, ബ്രാഹ്മണരെപ്പോലുള്ള പണ്ഡിതന്മാരാലും ഖരോഷ്ഠി, വ്യാപാരികളെപ്പോലുള്ള സാധാരണക്കാരാലും വ്യവഹരിക്കപ്പെട്ടിരുന്നതാണ് എന്നു പറയുന്നു.

ബ്രാഹ്മിയും ഖരോഷ്ഠിയും വടക്കൻ സെമിററിക്കിൽനിന്നു ജനിച്ചു എന്നു പറയുന്ന പണ്ഡിതന്മാർ ഈ രണ്ടു തരം ലിപി

കളിലും ഉള്ള തനി എഴുത്തുകളെ വടക്കൻ സെമിററിക്കിൽ വേറെ വേറെ ലിപികളിൽനിന്നും ഉണ്ടായവയാണെന്ന കാണിക്കുന്നു. ഉദാഹരണമായി ഖരോഷ്ഠിയിലെ സ്വരാക്ഷരങ്ങൾ എല്ലാം സെമിററിക്കിലെ 'അലീഫ്' (Aleph) എന്ന അകാരത്തിൽ നിന്നുണ്ടായതാണെന്ന പറയുന്നു. എന്നാൽ ബ്രാഹ്മിയിലെ അകാര-ഉകാരങ്ങൾ അലീഫിൽ നിന്ന പിറന്നവെന്നും സെമിററിക്കിൽ 'ഏയിൻ' (Ain) എന്ന പറയുന്ന എഴുത്ത് ബ്രാഹ്മിയിൽ എകാരമായി മാറി അതിൽനിന്ന ഇ ഈ ഐ മുതലായവ ഉണ്ടായി എന്നും 'വാവ്' (Vav) എന്ന എഴുത്തിൽനിന്ന ഉ ഊ ഒ എന്നിവ ഉണ്ടായി എന്നും പറയുന്നു. അതുപോലെ 'ഖ'യുടെ ഖരോഷ്ഠിവടിവ് 'ജിമേൽ' (Gimel) എന്ന സെമിററിക് വടിവിൽനിന്നും അതേ എഴുത്തിന്റെ ബ്രാഹ്മി വടിവ് 'ഹേത്' (Cheth) എന്ന എഴുത്തിൽനിന്നും ഉണ്ടായതാണെന്നും പറയുന്നു. സംസ്കൃതത്തിൽ എകാരം ഇകാരത്തിന്റെ ഗുണമാണ്. ആ സ്ഥിതിക്ക എകാരത്തിൽനിന്ന് ഇകാരം ഉണ്ടായി എന്ന പറയുന്നതു ശരിയല്ല. എഴുത്തുകളുടെ ശബ്ദത്തെ തീരെ വകവെയ്ക്കാതെ പുറപ്പെടുവിക്കപ്പെട്ടതാണ് ഈ അഭിപ്രായം.

ആല്യം ബ്യൂലർ എന്ന പണ്ഡിതനാണ് ഇതു പ്രസ്താവിച്ചത്. കണ്ണിങ്ഹാം മുതലായവരും ഇതിനെ അനുകൂലിച്ചു എങ്കിലും പണ്ഡിതന്മാരിൽ പലർക്കും ഇതു സ്വീകാരയോഗ്യമായിത്തോന്നിയില്ല. ഈജിപ്ത്, ബാബിലോണിയാ, സുമേരിയാ മുതലായ നാടുകളിൽനിന്നുമാണ് ലോകത്തു നാഗരികത്വം പ്രചരിച്ചത് എന്ന അഭിപ്രായക്കാരാണ് അവരിൽ പലരും അതിനാൽ അവർ ഈ ലിപി ഇന്ത്യയിൽ ഉത്ഭവിച്ചതായിരിക്കാനിടയില്ല എന്നാണ് തീരുമാനിച്ചത്. എന്നു തന്നെയല്ല താഴെ എഴുതുന്ന മൂന്ന പ്രധാന ആക്ഷേപങ്ങൾ പുറപ്പെടുവിക്കയും ചെയ്തു.

(1) ബ്രാഹ്മി, ഇന്ത്യയിൽ ഉത്ഭവിച്ചതാണെങ്കിൽ അതു അക്ഷരമാലയായിത്തീർന്ന കാലത്തിന മുമ്പുള്ള അടയാളങ്ങൾ മുതലായവ കിട്ടാത്തതു എന്തുകൊണ്ട്?

(2) അശോകന്റെ കാലത്തു പ്രചരിച്ചിരുന്ന ബ്രാഹ്മിയുടെ രൂപം, വളർച്ചപ്രാപിക്കുന്നതിന വളരെക്കാലം വേണ്ടിവന്നിരിക്കണം. അക്കാലത്തു മററു പലലിപികളും വളർച്ച പ്രാപിച്ചിരിക്കണം. അവ എന്തുകൊണ്ടു കാണപ്പെടുന്നില്ല?

(3) ബ്രാഹ്മലിപിയെ ആകാരസാദൃശ്യംമൂലം ചിലയിനങ്ങളായി പിരിക്കാം. അവയിൽ ചില ലിപികളുടെ രൂപങ്ങൾ പുത്തനായി സൃഷ്ടിക്കപ്പെട്ടതുപോലെ തോന്നും. അപ്രകാരമാണെങ്കിൽ ആ ലിപികൾ ഇന്ന് അജ്ഞാതമായ ഒരു ഭാഷയിൽനിന്നോ ദേശത്തുനിന്നോ ആദ്യം കൈക്കൊള്ളപ്പെട്ടതായിരിക്കാം. ആവശ്യമുള്ള നവീനലിപികൾ പിന്നീട് ഉണ്ടാക്കി ചേർത്തതാണെന്നും വരാം.

ഇവയ്ക്കു സമാധാനമുറയ്ക്ക് ഒന്നു നോക്കാം:

ഒന്നാമത്ത്. ബ്രാഹ്മിലിപി ഇന്ത്യയിൽത്തന്നെ ഉണ്ടായതാണ് എന്ന അഭിപ്രായം എതിർക്കപ്പെട്ടകാലത്ത്, മഹെൻജൊഡാറോവിൽ കണ്ടു പിടിക്കപ്പെട്ട അടയാളങ്ങൾ ലഭിച്ചിരുന്നില്ല. ഹാരപ്പാവിൽ നിന്നു കണ്ടു കിട്ടിയിട്ടുള്ള അടയാളങ്ങളും മഹെൻജൊഡാറോ അടയാളങ്ങളെപ്പോലെതന്നെയിരിക്കുന്നു. ഈ അടയാളങ്ങൾക്കും ബ്രാഹ്മിക്കും ഇടയ്ക്കുള്ളതെന്നു പറയപ്പെടുന്ന ലിപികളാൽ എഴുതപ്പെട്ട ഒരു ശാസനം മദ്ധ്യഇന്ത്യയിൽ വിക്രമഖോൽ എന്ന സ്ഥലത്തുനിന്നു കിട്ടിയിരിക്കുന്നു. (Indian Antiquary, Vol. 62.)

ചിത്രലിപികളെയും ശബ്ദസങ്കേതങ്ങളെയും പറ്റിയുള്ള കുറിപ്പുകൾ തമിഴ് ഗ്രന്ഥങ്ങളിൽ കാണപ്പെടുന്നു. എന്നുമാത്രമല്ല കണ്ണെഴുത്തിനെ സംബന്ധിച്ച കുറിപ്പുകൾ 'ചിലപ്പതികാര'ത്തിലും ഉണ്ട്. അക്ഷരമാലയിൽ ഉൾപ്പെടാത്തവയെന്നു പറയാവുന്ന വേറെ പല സംജ്ഞകളെ സംബന്ധിച്ച കുറിപ്പുകൾ 'യാപ്പരുങ്കലവിരുത്തി' വ്യാഖ്യാനത്തിലും കാണപ്പെടുന്നു.

ഇതെല്ലാംകൂടി നോക്കുമ്പോൾ ഒന്നാമത്തെ ആക്ഷേപത്തിനു പ്രസക്തിയില്ലെന്നു കാണാം.

രണ്ടാമത്ത്. അശോകന്റെ കാലത്തുതന്നെ ബ്രാഹ്മിയിൽ പല വകഭേദങ്ങളും പ്രചരിച്ചിരുന്നു. അതുകൂടാതെ വേറെ പല ലിപികളും അക്കാലത്തുണ്ടായിരുന്നു.

അത്തരം ലിപികളിലും സംജ്ഞകളിലും കൊത്തപ്പെട്ട ശാസനങ്ങൾ കിട്ടാത്തതുകൊണ്ട് അവയൊന്നും ഉണ്ടായിരുന്നില്ലെന്നു പറയാവുന്നതല്ല. ദക്ഷിണഇന്ത്യയിൽ ബി. സി. മൂന്നാം നൂററാണ്ടിനും എ. ഡി. ഏഴാം നൂററാണ്ടിനും ഇടയ്ക്കുള്ള കാല

ത്തെ ശാസനങ്ങൾ ഒന്നും കിട്ടിയില്ല. അക്കാലഘട്ടത്തിൽ ഒന്നും എഴുതപ്പെട്ടിട്ടില്ലെന്നു പറയാൻ കഴിയുമോ? ഏതോ ചില കാരണങ്ങളാൽ അവ നശിച്ചുപോയി.

മൂന്നാമത്. ഈ ആക്ഷേപത്തെ എളുപ്പം എതിർക്കാൻ കഴിയുന്നതല്ല. ബ്രാഹ്മി എഴുത്തുകളെ സൂക്ഷിച്ചാൽ താഴെ പറയുന്നവ വ്യക്തമാകും.

(ക) ഹ്രസ്വാക്ഷരങ്ങളുടെ രൂപത്തിൽ അധികം അടയാളങ്ങൾ ചേർത്തു ദീർഘരൂപങ്ങൾ ഉണ്ടാക്കുന്നു.

(ഖ) സ്വരാക്ഷരങ്ങളിൽ അ, ഇ, ഉ എന്നീ മൂന്നുമാണ് മൂലലിപികൾ. ഊനാക്ഷരങ്ങളായ ഏകാരവും ഓകാരവും യഥാക്രമം ഇകാരത്തിൽനിന്നും ഉകാരത്തിൽനിന്നും ഉണ്ടായതാണ്.

(ഗ) വൃദ്ധ്യക്ഷരമായ ഐകാരം, ഉത്തരദേശവടിവിൽ ഏകാരത്തിൽനിന്നും ഉണ്ടായിരിക്കയാണെങ്കിലും ദക്ഷിണദേശവടിവിൽ ഐകാരത്തിന്റെ ഊനമായ യകാരത്തിന്റെ രൂപംപോലെ കാണപ്പെടുന്നു.

(ഘ) വ്യഞ്ജനങ്ങളിൽ അഘോഷപ്രയത്നത്താൽ ഉണ്ടാകുന്ന എഴുത്തുകൾ ഘോഷപ്രയത്നത്താൽ ഉണ്ടാകുന്ന എഴുത്തുകളിൽനിന്നും സ്വീകരിക്കപ്പെടുന്നു. പൊതുവെ വർഗ്ഗാക്ഷരങ്ങൾ മൃദ്വക്ഷരങ്ങളിൽനിന്നു ഉണ്ടായി എന്നു പറയാം.

(ങ) ടകാരവും തകാരവും വിഭിന്നലിപികളാണെങ്കിലും അവയുടെ വർഗ്ഗാക്ഷരങ്ങളെല്ലാം തെളിഞ്ഞ ബന്ധം ഉള്ളവയാണ്. പ്രധാനമായി ഠ, ധ എന്നിവതമ്മിലുള്ള വ്യത്യാസം ധ'യിൽ ഉള്ള നടുപ്പുള്ളിയാണ്. ബുദ്ധന്റെ കാലത്തു വ്യവഹരിക്കപ്പെട്ട പാലിഭാഷയിൽ ടകാരം തകാരം എന്നിവ ഭേദമില്ലാതെയിരുന്നുവെന്നു പരേതനായ ഡാക്ടർ ഹരപ്രസാദശാസ്ത്രി പറഞ്ഞിരിക്കുന്നു.

(ച) അനുനാസികങ്ങൾ ഒരേ ഇനമായിരിക്കുന്നു. നാം ഇവയെ സൂക്ഷിക്കുമ്പോൾ ബ്രാഹ്മിലിപി ആദ്യം സംസ്കൃതത്തിനുവേണ്ടി നിർമ്മിക്കപ്പെട്ടതല്ലെന്നും സ്വരങ്ങളിൽ അ, ഇ, ഉ എന്നീ മൂന്നിനും അധികം മെച്ചത്തെ കൊടുക്കുന്നതും വ്യഞ്ജനങ്ങളിൽ വർഗ്ഗാക്ഷരങ്ങളെ സ്വീകരിക്കാത്തതും ആയ ഒരു ഭാഷയ്ക്കായി ഉണ്ടാക്കപ്പെട്ടതാണെന്നും തോന്നുന്നു.

പിന്നീട് സംസ്കൃതത്തിന്റെ ഉപയോഗത്തിനുതകത്തക്കവണ്ണം പുതിയ അടയാളങ്ങളും ചേർക്കപ്പെട്ടതായിരിക്കാം. ഇന്ത്യയിലെ ഭാഷകളിൽ ഇങ്ങനെയുള്ളത് തമിഴ് മാത്രമാണ്. ആ സ്ഥിതിയ്ക്ക് ബ്രാഹ്മി ആദ്യം തമിഴിനുവേണ്ടി നിർമ്മിക്കപ്പെട്ടതായിരിക്കുമോ? ഇതു അന്വേഷണാർഹമാണ്.

മഹെൻജോഡാറോവിൽ വാണിരുന്നവർ ആരായിരിക്കും എന്നതിനെപ്പററി പണ്ഡിതന്മാരുടെ ഇടയിൽ അഭിപ്രായഭേദങ്ങൾ ഉണ്ട്. എങ്കിലും അവിടെ ഖനനം നടത്തിയ പുരാതനവസ്തുഗവേഷകരും സഹപ്രവർത്തകന്മാരും ആ ദേശത്തു വാണിരുന്നവർ ദ്രാവിഡനാഗരികത്വം ഉള്ളവരായിത്തന്നിരിക്കണമെന്നു വിചാരിക്കുന്നു. തമിഴർ പണ്ടു ഏററവും ഉയർന്ന നാഗരികത്വം പ്രാപിച്ചിരുന്നവരാണെന്നു ചരിത്രം പറയുന്നു. മഹെൻജൊഡാറോവും അതിനു സാക്ഷ്യം വഹിക്കുന്നു. അവിടെ നിന്നു കിട്ടിയിട്ടുള്ള അടയാളങ്ങളോടുകൂടിയ മൺപാത്രങ്ങൾ, ഹൈദരാബാദ് സംസ്ഥാനത്തിലും (Hyderabad Archaeological Society Journal, 1917) നാണയങ്ങൾ, തിരുനെൽവേലിജില്ലയിലും (Mysore Archaeological Report 1935) നിന്നു കിട്ടിയിട്ടുണ്ട്. ഇത്തരം അടയാളങ്ങൾ ഇന്ത്യയുടെ മററു ഭാഗങ്ങളിൽനിന്നു കിട്ടിയിട്ടില്ല. എന്നുമാത്രമല്ല എഴുത്തുകൾ അക്ഷരമാലാരൂപം പ്രാപിക്കുന്നതിനുമുമ്പുള്ള രൂപങ്ങളെ സംബന്ധിച്ച കുറിപ്പുകൾ തമിഴിലല്ലാതെ മററു ഭാരതീയഭാഷയിലും കാണുന്നില്ല.

മഹെൻജൊഡാറോവിൽനിന്നു കിട്ടിയിട്ടുള്ള അടയാളങ്ങൾ ബ്രാഹ്മിലിപിയുടെ പൂർവ്വരൂപമായിരിക്കാനിടയില്ലെന്നു ചിലർ പറയുന്നു. ആ അടയാളങ്ങൾക്കു സുമേരിയ, ക്രീററ്, മിനോവ മുതലായ ദേശങ്ങളിൽനിന്നു കിട്ടിയിട്ടുള്ള അടയാളങ്ങൾക്കും തമ്മിലുള്ള സാദൃശ്യത്തെ കണ്ടു ചില പണ്ഡിതന്മാർ, അവ ആ ദേശങ്ങളിൽ നിന്നുതന്നെ ഇന്ത്യയിലേക്കു വന്നിരിക്കണമെന്നു വിചാരിക്കുന്നു. സുമേരിയായിൽ നിന്നുകിട്ടിയിട്ടുള്ള അടയാളങ്ങളുടെ താൽപര്യം ഇപ്പോഴും സ്പഷ്ടമായിട്ടുണ്ട്. അതിന്റെ സഹായത്തോടുകൂടി ഇന്ത്യയിൽ നിന്നു കിട്ടിയ അടയാളങ്ങളെ (ലിപികളെ) മനസ്സിലാക്കാൻ കഴിയുന്നില്ല. ഇത്തരം അടയാളങ്ങൾ തെക്കെ അമേരിക്കയ്ക്കു സമീപം ഉള്ള ഈസ്റ്റർ ദ്വീപുകളിൽ നിന്നും കിട്ടിയിട്ടുണ്ട്. പണ്ടത്തെ ആളുകൾ ഉപയോഗിച്ചുവന്ന

അടയാളങ്ങൾ ഒരേ തരത്തിലേ കാണപ്പെടുകയുള്ളു എന്നു മുൻപു കാണിച്ചിട്ടുണ്ടല്ലൊ. അതിനാൽ ഇന്ത്യയിൽ നിന്നു കിട്ടിയിട്ടുള്ള ഈ അടയാളങ്ങൾക്കു മററു ദേശങ്ങളിൽ നിന്നു കിട്ടിയിട്ടുള്ളവയെ അടിസ്ഥാനപ്പെടുത്തി അർത്ഥം പറക സാദ്ധ്യമല്ല.

ഇനി, ഈ അടയാളങ്ങൾ വലതുവശത്തുനിന്നു ഇടത്തോട്ടു എഴുതപ്പെട്ടിരിക്കണം എന്നും ബ്രാഹ്മി നേരെമറിച്ചാണെന്നുംകൂടി പറയുന്നുണ്ട്. അശോകൻെറ കാലത്ത് ഇടതുവശത്തുനിന്നു വലത്തോട്ടാണ് എഴുതിവന്നത്. എങ്കിലും ആ കാലത്തിനുമുമ്പുള്ള ഒന്നു രണ്ടു ശാസനങ്ങൾ വലത്തുനിന്നു ഇടത്തോട്ടു എഴുതപ്പെട്ടു കാണുന്നു. വേറെ ചില ശാസനങ്ങളിൽ ഒരുവരി ഇടതുവശത്തുനിന്നു വലത്തോട്ടും അടുത്ത വരി വലത്തുനിന്നു ഇടത്തോട്ടും (Boustro phedon) എഴുതിയിട്ടുണ്ട്. ചില കുട്ടികൾ ആദ്യം എഴുതാൻ പഠിക്കുമ്പോൾ പൊതുവെ വലതുവശത്തുനിന്നു ഇടത്തോട്ടാണ് എഴുതാറുള്ളത്. അവർ S. N. ആദിയായ ഇംഗ്ലീഷ് ലിപികളെ തലകീഴായി എഴുതുന്നതും കണ്ടിട്ടുണ്ട്. മാനസശാസ്ത്രജ്ഞന്മാർ ഇതാണ് സ്വാഭാവികമെന്നു പറയുന്നു. അതിനാൽ ഒരു കാലത്തു ബ്രാഹ്മിയും വലതുവശത്തുനിന്നു ഇടത്തോട്ടു എഴുതപ്പെട്ടിരിക്കാം. പിന്നീടു മാറിയതാവാം.

ബ്രാഹ്മി, മഹെൻജൊദാരോ അടയാളങ്ങളിൽ നിന്നു ആദ്യം തമിഴിനായി സ്വീകരിക്കപ്പെട്ട ലിപിയാണെങ്കിൽ എന്താ ഒകാരങ്ങൾക്കുമാത്രം നാം മുമ്പു കാണിച്ച വ്യത്യാസം വന്നതു് എന്തുകൊണ്ട്? ഒരുപക്ഷെ, ആര്യന്മാർ തമിഴരിൽ നിന്നു കടം വാങ്ങിയ എഴുത്തുകൾ, തമിഴ്നാട്ടിൽ ആര്യ നാഗരികത്വത്തിൻെറ ആഗമനത്തോടുകൂടി പുതിയ രൂപത്തിൽ വന്നിട്ടുള്ളതായിരിക്കുമോ? ഇതിനു ഉദാഹരണം ഇല്ലാതില്ല. ഇപ്പോൾ അറേബ്യൻ അക്കങ്ങൾ എന്നു പറയപ്പെടുന്നവ ബ്രാഹ്മിരൂപങ്ങളിൽനിന്നും പാശ്ചാത്യന്മാരാൽ സ്വീകരിക്കപ്പെട്ടവയാണ്. യൂറോപ്യന്മാർ ഇന്ത്യയിൽ വന്നശേഷം ആ രൂപങ്ങൾ ഇവിടെ പ്രചരിക്കയും ഇവിടെ മുമ്പുണ്ടായിരുന്ന രൂപങ്ങൾ പ്രചാരഹീനങ്ങളാകയും ചെയ്തു.

ഈ നിലയിൽ, മഹെൻജൊദാരോ അടയാളങ്ങൾ തൃപ്തികരമായി വായിക്കപ്പെടുന്നതുവരെ, ബ്രാഹ്മിലിപിയുടെ ഉൽപ്പത്തിയെപ്പററി നമുക്കു സിദ്ധാന്തരൂപത്തിൽ ഒന്നും



Inscriptions of the time of Kulottunga Cōḷa I (about 1070—1118 A. D.)

ഒന്നാംകുലോത്തുംഗചോഴന്റെ രേഖകൾ (തുടർച്ച).

വശം 29.

പറയാൻ തരമില്ല. എങ്കിലും അതു അന്യദേശത്തുനിന്നും കടം വാങ്ങപ്പെട്ടതാണ് എന്ന അഭിപ്രായം സ്വീകാരയോഗ്യമല്ല തന്നെ.

രൂപം, ബോധം, ശബ്ദം എന്നീനിലകളെക്കടന്നു അക്ഷരമാലയായി വിളങ്ങിയ ബ്രാഹ്മിലിപി, ബി. സി. മൂന്നാം നൂററാണ്ടിൽ തെക്കേ ഇന്ത്യയിൽ കടന്നു അതിനു മുമ്പു ഇവിടെ പ്രചരിച്ചിരുന്ന ലിപിയെ അകററിയിട്ടു സ്ഥലംപിടിച്ചു. അതു ക്രമേണ വളൎന്നുകൊണ്ടിരുന്നു. വട്ടെഴുത്ത് ഇങ്ങനെ ഉണ്ടായതാണ്. ഒരു കാലത്തു ഇതു് തെക്കേ ഇന്ത്യമുഴുവൻ പ്രചരിച്ചിരുന്നവെന്നു ഊഹിക്കേണ്ടിയിരിക്കുന്നു. ശാതവാഹനന്മാരുമായി രാഷ്ട്രീയബന്ധം പുലർത്തിയിരുന്ന പല്ലവന്മാർ വടക്കുനിന്നു തമിഴ് നാട്ടിലെ കൈപ്പററി ഭരിക്കാൻ തുടങ്ങിയതോടുകൂടി അതിന്റെ ഉത്തരഭാഗത്തു നവീനലിപികൾ ഉണ്ടായി. അവർ ആദ്യം പ്രാകൃതഭാഷയെ പോററിവന്നവരായതുകൊണ്ടു് അതിനെ എഴുതാൻ ബ്രാഹ്മിലിപിയിൽനിന്ന് ഉണ്ടായ ഗ്രന്ഥലിപിയും അതിനോടൊന്നിച്ചു വളൎന്ന ഗ്രന്ഥത്തമിഴും പ്രചാരത്തിൽവന്നു. പല്ലവന്മാർ നടപ്പിലാക്കിയ ചിത്രീകൃതമായ ഗ്രന്ഥലിപികളും നാഗരലിപികളും അധികകാലം ഉപയോഗിക്കപ്പെട്ടില്ല.

പല്ലവന്മാരുടെ പ്രതാപകാലത്തു തൊണ്ടമണ്ഡലം, ചോഴനാട്ടു്, കൊങ്കുദേശത്തിൽ ഒരുഭാഗം എന്നിവ അവരുടെ ഭരണത്തിനു വിധേയമായിരുന്നതുകൊണ്ടു ഗ്രന്ഥത്തമിഴ് ആ ദേശങ്ങളിൽ പരന്നു. പാണ്ഡ്യമണ്ഡലം, മലനാട്ടു്, കൊങ്കുദേശത്തിൽ ബാക്കിഭാഗം എന്നിവയിൽ വട്ടെഴുത്തും പ്രചരിച്ചു. ഇവയുടെ ഇടയ്ക്കുള്ള ദേശങ്ങളിൽ വിശിഷ്യ അതിർത്തിദേശങ്ങളിൽ ഗ്രന്ഥത്തമിഴും വട്ടെഴുത്തും പ്രചരിച്ചിരുന്നു.

പല്ലവരുടെ ശക്തിക്ഷയിച്ചശേഷം ചോഴന്മാർ പ്രബലരായിത്തീൎന്നു. അവർ ദക്ഷിണാപഥത്തിലെങ്ങും തമിഴ്ലിപിയെ പരത്തി. ചോഴശക്തിക്കു വലിയ പ്രാബല്യം ലഭിക്കാത്ത മലനാട്ടിൽ വട്ടെഴുത്താണ് വളരെക്കാലം പ്രചരിച്ചിരുന്നതു്. മണിപ്രവാളത്തിന്റെ പ്രചാരത്തോടുകൂടി കേരളീയർ ഗ്രന്ഥലിപിയിൽ ചില ഭേദങ്ങൾ വരുത്തി ആൎയ്യലിപിയായി മാററി അതിനെ ശുദ്ധീകരിച്ചു. എങ്കിലും വട്ടെഴുത്തിനു അടുത്തകാലം വരെ കേരളത്തിൽ പ്രചാരമുണ്ടായിരുന്നു. ദക്ഷിണഇന്ത്യയിൽ

വിജയനഗരസാമ്രാജ്യം പ്രബലമായതോടുകൂടി നാഗരലിപികൾക്കിവിടെ പ്രചാരം വന്നു. മഹാരാഷ്ട്രന്മാരുടെ ശക്തിവർദ്ധിച്ചപ്പോഴും നാഗരലിപികൾ തെക്കെ ഇന്ത്യയിൽ പ്രചാരം ഉണ്ടായി. ഇന്നു നാഗരലിപികൾ ഇന്ത്യയിലെവിടെയും വിസ്മയാവഹമായ പ്രചാരമാണല്ലോ കാണപ്പെടുന്നത്. ഇങ്ങനെ ദക്ഷിണഭാരതത്തിൽ പലതരം ലിപികൾ വളർച്ചനേടി.

ഈ സന്ദർഭത്തിൽ പുരാതനരേഖകളേയും അശോകശാസനങ്ങളേയും കുറിച്ചുള്ള പരിചിന്തനം സമുചിതമായിരിക്കും. അശോകശാസനങ്ങൾ ലോകചരിത്രത്തിൽ അത്യധികം പ്രാധാന്യം വഹിക്കുന്നവയാകുന്നു. ശിലാരേഖകൾ, താമ്രലിഖിതങ്ങൾ മുതലായവ ഇന്ത്യയിൽ പല ഭാഗങ്ങളിൽനിന്നുമായി ആയിരക്കണക്കിൽ ലഭിച്ചിട്ടുണ്ട്. സ്വപ്രജകളുടെ ക്ഷേമത്തെ പുരസ്കരിച്ചു ധർമ്മോപദേശങ്ങൾ എഴുതിവച്ച മറെറാരു നരപാലനെ പുരാതന ചരിത്രത്തിലെങ്ങും കാണുന്നില്ല. അശോകശാസനങ്ങളെക്കാൾ പഴമയേറിയ ഇന്ത്യൻരേഖകളില്ലെന്നു തന്നെ പറയാം. ഇവയുടെ ആശയം ഗ്രഹിക്കുന്നതിനായി നടത്തപ്പെട്ട ഗവേഷണങ്ങൾ ഇന്ത്യൻ പുരാതനവസ്തുപഠനത്തിന്റെ പ്രാരംഭമാകുന്നു. ഇവയിൽ കാണപ്പെടുന്ന ലിപികൾ നമ്മുടെ നാട്ടിൽ ഇന്നുള്ള സകലലിപികളുടേയും ഉല്പത്തിയെക്കുറിക്കുന്നവയാണ്. ബൌദ്ധമതചരിത്രത്തെ വിശദമാക്കുന്നതിനു ഇവ അത്യന്തം ഉപകരിക്കുന്നു. ഇവയിലെ ഭാഷ, ക്രി. മു. മൂന്നാംശതകത്തിൽ ഉത്തരഇന്ത്യയിൽ വ്യവഹരിക്കപ്പെട്ടിരുന്ന ഭാഷ, സംസ്കൃതത്തോടും പ്രാകൃതത്തോടും എത്രമാത്രം സാമീപ്യവും ദൂരതയും ഉള്ളതായിരുന്നുവെന്നു കാണിക്കുന്നു. സാഹിത്യപരമായും അശോകലിഖിതങ്ങൾക്കു പ്രാമാണ്യമുണ്ട്. നാം ഇവയിൽ മഹാമനസ്കനായ ഒരു രാജാവിന്റെ പവിത്രഹൃദയത്തെക്കാണുന്നു. ആ മഹാന്റെ മാനസോന്നത്യവും ആർദ്രതയും ആരേയും അത്ഭുതപരതന്ത്രരാക്കിത്തീർക്കുന്നു.

അശോകൻ എന്നൊരു രാജാവ് ഇന്ത്യയിൽ വാണിരുന്ന വിവരം രണ്ടു നൂററാണ്ടുമുമ്പുവരെ അജ്ഞാതമായിരുന്നു. ഏതാണ്ടു ആയിരം സംവത്സരക്കാലം ആ മഹാത്മാവിന്റെ നാമം സ്വദേശത്തു വിസ്മൃതമായിപ്പോയി. ഉത്തരഭാരതത്തിൽ പല ഭാഗ

ങ്ങളിൽനിന്നിരുന്ന അശോകസ്തംഭങ്ങളെ പണ്ടത്തെ രാക്ഷസന്മാരുടെ വേലയെന്നാണ് ആളുകൾ പറഞ്ഞിരുന്നത്. സ്തംഭങ്ങളിലും പാറകളിലും എഴുതപ്പെട്ടിരുന്ന ലിഖിതങ്ങളുടെ താൽപര്യം എന്തെന്ന ആൎക്കും അറിഞ്ഞുകൂടായിരുന്നു. ഇങ്ങനെയിരിക്കവേ ക്രി. പി. 1834-ൽ ഈസ്റ്റ് ഇൻഡ്യാകമ്പനിക്കാരുടെ നാണയപരിശോധകനായ ജെംസ് പ്രിൻസെപ്പ് ധാരാളം അപൂൎവമായ ചില പഴയനാണയങ്ങൾ കിട്ടി. ഇവയുടെ ഒരുഭാഗത്തു ഗ്രീക്ക്ലിപിയിലും മറുഭാഗത്തു അക്കാലത്തു ഇന്ത്യയിൽ പ്രചരിച്ചിരുന്ന രണ്ടുമാതിരി ലിപികളിൽ ഒന്നിലും എഴുതപ്പെട്ടിരുന്നു. ഇപ്രകാരമുള്ള നാണയങ്ങളെ ദ്വിഭാഷാനാണയങ്ങൾ (Bilingual Coins) എന്നാണ് പറയാറുള്ളത്. ഇവ ഇന്ത്യയുടെ വടക്കെ പടിഞ്ഞാറുഭാഗത്തു ക്രി. മു. 200 മുതൽ ക്രി. പി. 100 വരെ വാണിരുന്ന യവനരാജാക്കന്മാരാൽ പ്രചരിപ്പിക്കപ്പെട്ടതാകുന്നു. ഗ്രീക്കുഭാഷയിലും ഗ്രീക്കുലിപിയിലും നാണയനിൎമ്മാതാക്കളുടെ പേരും ബിരുദുകളും ഇവയുടെ ഒരുവശത്തു എഴുതപ്പെട്ടിരുന്നു. യൂറോപ്യൻ പണ്ഡിതൻ ആയിരുന്നതുകൊണ്ടു ജെംസ് പ്രിൻസെപ്പിനു ഗ്രീക്കിൽ എഴുതപ്പെട്ടിരുന്ന വിവരങ്ങൾ വായിച്ചറിയാൻ വിഷമമുണ്ടായില്ല. നാണയങ്ങളുടെ മറുവശത്തു എഴുതിയിരുന്നതു് ഗ്രീക്കിൽ എഴുതപ്പെട്ടിരുന്ന വിവരങ്ങൾതന്നെയാണെന്നു അദ്ദേഹം ഊഹിച്ചു. അജ്ഞാതമായിരുന്ന രണ്ടുതരം ലിപികളിൽ ഓരോന്നിനേയും മറുവശത്തുള്ള ഗ്രീക്കുലിപിയുമായി ഒത്തുനോക്കി ആ എഴുത്തുകൾ ഇന്നിന്ന ശബ്ദങ്ങളെ കുറിക്കുന്നവെന്നു കാണിക്കുന്ന ഒരു പട്ടിക അദ്ദേഹം തയാറാക്കി. സ്തംഭങ്ങളിലും പാറകളിലും വെട്ടപ്പെട്ടിരുന്ന ലിഖിതങ്ങളിൽ ദ്വിഭാഷാനാണയങ്ങളിൽ കാണപ്പെടുന്ന ഇന്ത്യൻ ലിപികളാണുള്ളതെന്നു പിന്നീടു വ്യക്തമായി. പഴയ ശിലാരേഖകളെ വായിച്ചറിയുന്നതിനു പ്രിൻസെപ്പ്സായ്പിൻെറ പട്ടിക വളരെ പ്രയോജനപ്പെട്ടു. എങ്കിലും ലിഖിതങ്ങളുടെ ആശയഗ്രഹണം അത്ര സുകരമായിരുന്നില്ല.

അശോകശാസനങ്ങൾ പഠിക്കുന്നതിനു ശ്രമിച്ചവരിൽ മൂന്നാമനും അദ്ദേഹമായിരുന്നു. വിഖ്യാതമായ 'രാജപുത്ര ചരിത്രം' ഇംഗ്ലീഷിൽ എഴുതിയ കൎണ്ണൽടാഡ് ഇദ്ദേഹത്തെത്തുടൎന്നു ഗിൎനാർ എന്ന സ്ഥലത്തുള്ള ലിഖിതങ്ങളെ വായിക്കാൻ ശ്രമിച്ചു. ആദ്യം ഈ ലിഖിതങ്ങളുടെ താൽപര്യം ആൎക്കും മനസ്സിലായില്ല.

പിയദസി എന്ന രാജാവിനാൽ എഴുതപ്പെട്ട ലിഖിതങ്ങളാണി
വയെന്നു മാത്രം മനസ്സിലാക്കാൻ കഴിഞ്ഞു. എങ്കിലും സന്ദേഹ
ങ്ങൾ പലതും നേരിട്ടു. ചില ലിഖിതങ്ങളിൽ ദേവാനാം പ്രിയൻ
എന്ന രാജാവിന്റെ ബിരുദ് പേരായി ഉപയോഗിക്കപ്പെട്ടിരി
ക്കുന്നു. മററു ലിഖിതങ്ങളിൽ 'പിയദസി' എന്ന പേരിനു
'ദേവാനാം പ്രിയൻ' എന്ന പദം ബിരുദായി ഉപയോഗിക്കപ്പെ
ട്ടിരിക്കുന്നു. തൻമൂലം പല പ്രശ്നങ്ങൾക്കു വകയുണ്ടായി. ഈ
പിയദസി ആര്? ഒരാളോ പലരോ? പിയദസിയും ദേവാനാം
പ്രിയനും രണ്ടോ ഒന്നോ? ഈ ചോദ്യങ്ങൾക്കു കുറേക്കാലം ഉത്തര
മൊന്നും ലഭിച്ചില്ല.

പുരാതനവസ്തുശാസ്ത്രജ്ഞന്മാരും മററു വിദ്വാന്മാരും
പലശാഖകളിലായി തുടരെ ഗവേഷണം നടത്തി. യൂറോപ്യന്മാ
രിൽ മെ. കണ്ണിങ്ഹാം, ബർജെസ്, ബ്യൂലർ, സെനാർട്ട്,
ബൈർനാഫ് എന്നിവരും നാട്ടുകാരിൽ മെ. ആർ. ജി.
ഭണ്ഡാർകർ, ഭഗവൻലാൽ ഇന്ദ്രാജി, രാജേന്ദ്രലാൽമിത്ര എന്നി
വരും അശോകശാസനങ്ങളുടെ ആശയം കണ്ടുപിടിക്കാൻ ശ്ര
മിച്ചു. പഴയ ലിപികളെല്ലാം സംഗ്രഹമാക്കി. പുരാതനവസ്തുക്കളെ
പരിശോധിച്ചു സംരക്ഷിക്കാൻ വ്യവസ്ഥചെയ്തു. ലിഖിതങ്ങളുടെ
ശരിപകർപ്പെടുത്ത് വ്യാഖ്യാനസഹിതം പ്രസിദ്ധപ്പെടുത്തി. ഹിന്ദു
ജൈനബൗദ്ധ ഗ്രന്ഥങ്ങൾ പലതിൽ നിന്നു പൂർവ്വചരിത്രനിർണ്ണ
യത്തിനു പ്രയോജനപ്പെടുന്ന ഭാഗങ്ങൾ തിരഞ്ഞെടുത്തു ഗവേ
ഷണ വിഷയമാക്കി. അശോകൻ എന്ന രാജാവു് ഒരുകാലത്തു
ഇൻഡ്യ മുഴുവൻ ഭരിച്ചിരുന്നു എന്നും അദ്ദേഹത്തിനു പിയദസി
(പ്രിയദർശി) എന്ന ബിരുദം ഉണ്ടായിരുന്നു എന്നും ബൗദ്ധ
ഗ്രന്ഥപാഠം മൂലം തെളിഞ്ഞു. ബൗദ്ധഭാഷയായ പാലിക്കും
അശോക ശാസനങ്ങളിലെ ഭാഷക്കും തമ്മിൽ വിസ്മയാവഹമായ
സാദൃശ്യം കാണപ്പെട്ടു. ലിഖിതങ്ങളിൽ പറയപ്പെട്ടിട്ടുള്ള പിയ
ദസി, ദേവാനാം പ്രിയൻ, ദേവാനാംപ്രിയ പിയദസി എന്നിവ
യെല്ലാം ഒരേ ആളിനെയാണ് കുറിക്കുന്നതെന്ന് വ്യക്തമായി
പേരിൽ ഭേദം കാണപ്പെട്ടാലും ഈ ലിഖിതങ്ങളിലെ വാചകരീതി
ഒരേതരത്തിലാണെന്നും ബോദ്ധ്യം വന്നു. 1915-ൽ റെയിച്ചൂ
രിനു അടുത്തുള്ള മാസ്കി എന്ന സ്ഥലത്തുനിന്നു കണ്ടെടുത്ത ഒരു
ശിലയിൽ അശോകൻ എന്ന പേരുതന്നെ കണ്ടതോടുകൂടി ഈ
ലിഖിതങ്ങൾ എഴുതിയതു് ആരെന്നുള്ള ശങ്ക നിശ്ശേഷം തീർന്നു.



ദേവാനാം പിയേന പിയദസിന ലാജിന വിസതി വസാഭിസിതേന

അതന ആഗാച മഹീയിതേ ഹിദ ബുധേ ജാതേ സക്യമുനിതി

സിലാവിഗഡഭീചാ കാലാപിത സിലാഥഭേ ച ഉസപാപിതേ

ഹിദ ഭഗവം ജാതേതി ലുംമിനിഗാമേ ഉബലികേ കടേ

അഠഭാഗിയേ ച.

Asoka Edicted (Brahmi Script) Paderia Pillar Inscription.
പഡേറിയാ ഗ്രാമത്തിലെ അശോകശാസനം (ബ്രാഹ്മിലിപി).

വശം 33

ശിലാലിഖിതങ്ങൾ കാലഗണനയ്ക്കും ദേശചരിത്രത്തിനും സംഭവ വിവരങ്ങൾക്കും ചെയ്യുന്ന സഹായം അമൂല്യമാണു. സാക്ഷാൽ ബുദ്ധന്റെ ജനനസ്ഥലം വളരെക്കാലം അജ്ഞാതമായിരുന്നു. ബുദ്ധധർമ്മഗ്രന്ഥങ്ങൾ അതു ഒരു ശാൽ (Shorea robusta) വൃക്ഷത്തോപ്പായിരുന്നുവെന്നും ലുംബിനീവനമെന്നു വിളിക്കപ്പെട്ടിരുന്നുവെന്നും പറഞ്ഞിട്ടുണ്ട്. മായാദേവി സ്വഭർത്താവിന്റെ രാജധാനിയായ കപിലവാസ്തുവിൽനിന്നു പിതാവിന്റെ വാസസ്ഥലമായ ദേവദഹായിലേക്കു പോകുമ്പോഴാണ് ഭഗവാനെ പ്രസവിച്ചതു. ഈ ലുംബിനീ വനമെവിടെയായിരുന്നു? ഫാഹിയനും യുവാൻ ചാങ്ങും പ്രസ്തുത സ്ഥലം സന്ദർശിച്ചിരുന്നു. കണ്ണിങ്ഹാം ദുരയും സഹപ്രവർത്തകരും ഈ സ്ഥലം കണ്ടുപിടിക്കാൻ ചെയ്ത തീവ്രയത്നം സഫലമായില്ല. ക്രി. പി. 1896 ഡിസംബറിൽ ഡാക്ടർ ഫ്യൂററർ, നേപ്പാൾതാരായിലെ പഡേറിയ ഗ്രാമത്തിൽ ഒരു ശിലാസ്തംഭം കണ്ടുപിടിച്ചു. അതിൽ ലിഖിതവല്ലതും കണ്ടേക്കുമെന്നു കരുതി കുഴിച്ചുനോക്കി. മൂന്നടി കുഴിച്ചപ്പോൾ ലിഖിതം കണ്ടു. പ്രസ്തുത ലിഖിതത്തിൽ അശോകൻ അദ്ദേഹത്തിന്റെ ഇരുപത്തിയൊന്നാം ഭരണവർഷത്തിൽ അവിടെ വന്നു ബുദ്ധദേവനെ ആരാധിക്കുകയും ആ ത്യാഗമൂർത്തിയുടെ ജനനം കൊണ്ടു അനുഗൃഹീതമായ ആ സ്ഥലത്തു വസിക്കുന്നവരെ ആ കാരണത്താൽ എല്ലാത്തരം നികുതികളിൽ നിന്നും ഒഴിവാക്കുകയും ചെയ്തതായി പ്രസ്താവിക്കുന്നു. ഇങ്ങനെ ശിലാരേഖകൾ ചരിത്രത്തിനു നൽകുന്ന സഹായം അളവററതാണ്.

ചില രേഖകൾ കേവലം ചരിത്രപരമായിരിക്കും. (142 of 1902 Epigraphia Indica VII, p. 161) പൊതുവേ പറയുന്നപക്ഷം ശിലാരേഖകൾ പൊതുധർമ്മവ്യവസ്ഥകളേയോ വ്യക്തിധർമ്മവ്യവസ്ഥകളേയോ രേഖപ്പെടുത്തുന്നവയാണ്. അവ മിക്കവാറും ക്ഷേത്രങ്ങളെ സംബന്ധിച്ചവയായിരിക്കും. ചിലപ്പോൾ രാജാക്കൾക്കോ ബ്രാഹ്മണർക്കോ അവകാശസമുദായങ്ങൾക്കോ വേണ്ടി ചെയ്യുന്ന ദാനങ്ങളും കാണിക്കും. ക്ഷേത്രം കെട്ടിച്ചതിനേയോ ജീർണ്ണോദ്ധാരണം ചെയ്യിച്ചതിനേയോ ആയിരിക്കും ചിലപ്പോൾ രേഖപ്പെടുത്തുന്നതു്. ക്ഷേത്രത്തിൽ പുതുതായി ഒരു വിഗ്രഹം സ്ഥാപിച്ചതായിരിക്കും ചില രേഖകളുടെ വിഷയം. പ്രായശ്ചിത്തവിധികളിൽ പ്രധാനപ്പെട്ട ഒന്നു് ക്ഷേത്രങ്ങളിൽ വിളക്കുവെയ്പിനു വ്യവസ്ഥ ചെയ്യുന്നതാണു

ആതിനായിട്ട് പണമോ ആടുമാടുകളോ ദാനം ചെയ്യുന്നു. വിള
ക്കുകൾ രാവും പകലും മുടക്കം കൂടാതെ കത്തിക്കണമെന്നു
ഏർപ്പാടു ചെയ്യും. അവയെ "തിരുനന്താവിളക്ക്" എന്നു പറ
യും. പൂജാവേളകളിൽ മാത്രം വിളക്ക (സന്ധിവിളക്ക്) കത്തി
ക്കാനും ഏർപ്പാടുചെയ്യാറുണ്ട്. വിളക്കുകൾക്കായി കന്നുകാലി
കളെ ദാനം ചെയ്യുമ്പോൾ 'ചാവാമൂവാപ്പേരാട്' (മരിക്കുകയോ
വയസ്സാവുകയോ ചെയ്യാത്ത വലിയ ആട്) എന്നും മററുമാണ്
അവയെ പറയാറുള്ളത്. ദാനം ചെയ്യുന്നത് എന്നെന്നേക്കു
മായിട്ടാകുന്നു എന്നു കാണിക്കാനാണ് ഇപ്രകാരം പറയുന്നത്.
പശുക്കളെയോ എരുമകളെയോ ദാനംചെയ്യുമ്പോഴും 'ചാവാ
മൂവാപ്പേരാട്' എന്നുതന്നെ പറഞ്ഞുകാണുന്നു. ദാതാക്കളുടെ
കൂട്ടത്തിൽ രാജാക്കന്മാർ മാത്രമല്ല അവരുടെ ഉദ്യോഗസ്ഥന്മാർ,
വാണിജ്യ സംഘങ്ങൾ, തൊഴിലാളിസംഘങ്ങൾ, ഗ്രാമസഭകൾ,
ജാതിസംഘടനകൾ, സൈന്യസംഘങ്ങൾ, വ്യക്തികൾ (സ്ത്രീ,
പുരുഷൻ), ദേവദാസികൾ മുതലായവർ വമ്പിച്ച ദാനങ്ങൾ
ക്ഷേത്രങ്ങൾക്കു വേണ്ടി ചെയ്യുന്നതായി കാണാവുന്നതാണ്. തൻമൂലം
അവയ്ക്ക് അതാതു ക്ഷേത്രങ്ങളിൽ പാരമ്പര്യമായി ചില പ്രത്യേ
കാധികാരാവകാശങ്ങൾ പൂജാവേളകളിലും ഉത്സവകാലങ്ങളിലും
ലഭിച്ചിട്ടുണ്ട്. പൊതുജനങ്ങളെ സംബന്ധിച്ച പല കാര്യ
ങ്ങളും ക്ഷേത്രരേഖകളിൽ കാണപ്പെടുന്നു. അവയുടെ നിലനി
ല്പിനും അറിവിനും ആയിട്ടാണ് ക്ഷേത്രങ്ങളിൽ അവയെ രേഖ
പ്പെടുത്തുന്നത്. നികുതി സംബന്ധിച്ച രാജകീയാജ്ഞകൾ,
ഗ്രാമസഭാനിശ്ചയങ്ങൾ, സമുദായകാര്യങ്ങളിന്മേലുള്ള അവയുടെ
നടപടികൾ, കൊല, വ്യഭിചാരം, മോഷണം മുതലായവ ചെയ്യു
തിനെ സംബന്ധിച്ച വിധികൾ, ജനപ്രധാനികൾ തമ്മിലുള്ള
വഴക്കുകളിന്മേൽ പുറപ്പെടുവിക്കുന്ന കല്പനകൾ (തിരുവിതാം
കോട്ട വെള്ളനാടർ രേഖ) മുതലായവയും ഇക്കൂട്ടത്തിൽ കാണാം.
വസ്തുക്കളുടെ കൈമാററം സംബന്ധിച്ച പ്രമാണങ്ങളും ക്ഷേത്ര
ഭിത്തികളിൽ കൊത്തപ്പെട്ടു കാണുന്നത് അവയുടെ സ്ഥായിയായ
നിലനില്പിനു വേണ്ടിയാകുന്നു. ചിലത് താമ്രശാസനങ്ങളുടെ പ
കർപ്പുകളും ആയിരിക്കും. (180 of 1894. കുലോത്തുംഗൻ I )
തഞ്ചാവൂർ തിരുവിടൈവായിൽ രേഖ, തിരുജ്ഞാനസംബന്ധ
രുടെ തേവാരഗാനങ്ങളെയാണ് നൽകിയിരിക്കുന്നത്. അവ
രതിനുമുമ്പു അജ്ഞാതമായിരുന്നു.

തിരുവിതാംകൂർ രേഖകൾ അധികവും തമിഴിലാണു്. അപൂൎവമായി സംസ്കൃതരേഖകളും മലയാളരേഖകളും ഉണ്ടു്. മിശ്രരേഖകളും ഇല്ലെന്നില്ല. ഒരു തെലുങ്കു രേഖയും ഉണ്ടു്. ഡച്ചു്, സിറിയക്കു് രേഖകളും ചുരുക്കമായി കാണപ്പെടുന്നു. വട്ടെഴുത്താണു പ്രധാനലിപി. ചോഴന്മാരുടെ പ്രാബല്യത്തോടുകൂടിയാണു് ആധുനിക തമിഴ് ലിപി ശിലാരേഖകളിൽ കൂടുതലായിത്തീൎന്നതെന്ന വിവരം മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. സംസ്കൃതഭാഷയിലുള്ള രേഖകൾ ഗ്രന്ഥലിപിയിലാണു കാണപ്പെടുന്നതു്.

## (b) ഗ്രന്ഥലിപിയും തമിഴ്ലിപിയും.

ദക്ഷിണഇൻഡ്യയിൽ നിന്നു കിട്ടുന്ന ശാസനങ്ങൾ പൊതുവേ തമിഴ്, ഗ്രന്ഥം, വട്ടെഴുത്തു് എന്നീ മൂന്നുതരം ലിപികളിൽ കാണപ്പെടുന്നു. നാഗരലിപിയിലുള്ള ശാസനങ്ങളും അപൂൎവമായിട്ടുണ്ടു്. ഗ്രന്ഥലിപി, സംസ്കൃത ശാസനങ്ങളേയും തമിഴ് ശാസനങ്ങളിൽ വരുന്ന സംസ്കൃതപദങ്ങളേയും എഴുതാൻ ഉപയോഗപ്പെടുത്തിവന്നു. തമിഴിലുള്ള ശാസനങ്ങൾ തമിഴിലും വട്ടെഴുത്തിലുമാണു് എഴുതിവന്നതു്. ഗ്രന്ഥലിപിയിലും തമിഴിലും ഉള്ള ശാസനങ്ങൾ ക്രി. പി. ഏഴാം ശതവൎഷത്തിന്റെ ആരംഭം മുതൽ ഉള്ളതാണു് കിട്ടിയിട്ടുള്ളതു്. ഇവയ്ക്കു മുമ്പുള്ള കാലത്തേതായി തെക്കെഇന്ത്യയിൽ നിന്നു ലഭിച്ചിട്ടുള്ള ലിഖിതങ്ങൾ അശോകശാസനങ്ങളിലെ ലിപികളെപ്പോലെയുള്ള ബ്രാഹ്മിയിലാണു് എഴുതിക്കാണുന്നതു്. തിരുനാഥർകുന്നു് എന്ന സ്ഥലത്തു നിന്നു കിട്ടിയ ചെറിയ വട്ടെഴുത്തുലിഖിതം ഒഴികെ, ഈ ബ്രാഹ്മിലിഖിതങ്ങളുടേയും ഏഴാം നൂററാണ്ടാരംഭത്തിന്റെയും ഇടയ്ക്കുള്ള കാലത്തെ ശാസനങ്ങൾ ഒന്നും തമിഴ്നാട്ടിൽനിന്നു കിട്ടിയിട്ടില്ല.

ഇന്ത്യയിൽ നിന്നു കിട്ടിയിട്ടുള്ള ശാസനങ്ങളിൽ പഴക്കമേറിയവ അശോകന്റെ കാലത്തു കൊത്തപ്പെട്ടവയാണു്. അവയെപ്പററി മുമ്പു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ആ മഹാന്റെ കാലമായപ്പോഴേക്കും ബ്രാഹ്മിലിപി പരിപൂൎണ്ണവളർച്ച പ്രാപിച്ചിരുന്നു. അതുതന്നെ തെക്കനെന്നും വടക്കനെന്നും രണ്ടായി പിരിഞ്ഞിരുന്നു. എന്നുമാത്രമല്ല ദേശഭേദം മൂലം അവയിലൊ

രോന്നിലും ചില്ലറ മാററങ്ങളും നടപ്പിലായിരുന്നു. ബി. സി. അഞ്ചും നാലും നൂററാണ്ടുകളിലേതായി കിട്ടിയിട്ടുള്ള നാണയങ്ങളിലും പുരാണവസ്തുക്കളിലും ബ്രാഹ്മിലിപിയാണ് കാണപ്പെടുന്നതു്. അതുകൊണ്ടു അശോകന്റെ കാലത്തിനു മുമ്പും ബ്രാഹ്മിലിപി ഇന്ത്യയിൽ പ്രചരിച്ചിരുന്നു എന്നു സ്പഷ്ടമാകുന്നു. മധുര, തിരുനെൽവേലി ജില്ലകളിൽ നിന്നു ലഭിച്ചിട്ടുള്ള ബ്രാഹ്മി ശിലാരേഖകളിൽ ഒന്നോ രണ്ടോ വരികളേ കാണപ്പെടുന്നുള്ളു. കരുവൂർ, പുതുക്കോട്ട മുതലായ സ്ഥലങ്ങളിൽ നിന്നു അപ്രകാരമുള്ള ചില ലിഖിതങ്ങൾ കിട്ടിയിട്ടുണ്ടു്. ഈ ശിലാരേഖകളെല്ലാം ഗുഹകളുടെ ഉപരിതലങ്ങളിലും വാതുക്കളിലും മററും കൊത്തപ്പെട്ടവയാണു. ഇവ അശോകന്റെകാലത്തോ അതിനു അല്പം മുമ്പോ സ്ഥാപിക്കപ്പെട്ടവയാണ്. പ്രസ്തുത ലിഖിതങ്ങൾക്കു സമീപമുള്ള ഗുഹകളിൽ ബുദ്ധഭിക്ഷുക്കളോ ജൈനസിദ്ധന്മാരോ വസിച്ചിരുന്നു. ഇവർക്കു പ്രസ്തുതഗുഹാഗൃഹങ്ങൾ സ്ഥാപിച്ചതിനെ കാണിക്കാനാണെന്നു പറയപ്പെടുന്നു. അത്തരം ഗുഹാഗൃഹങ്ങളും ശിലാലിഖിതങ്ങളും ലങ്കാദ്വീപിൽ നിന്നും കിട്ടിയിട്ടുണ്ടു്. ഈ ശാസനങ്ങളിൽ ഭൂരിഭാഗത്തിന്റേയും മാതൃകകൾ മദ്രാസ് ശിലാശാസനവകുപ്പിൽ നിന്നു പ്രസിദ്ധപ്പെടുത്തിയിരിക്കുന്നു. (Annual Reports of Madras Epigraphy the years 1912, 1915 and 1918) പ്രസ്തുതവകുപ്പിലെ ഉദ്യോഗസ്ഥന്മാർ അത്യധികം പ്രയത്നിച്ചു് അവയെ വായിക്കുകയും പ്രസിദ്ധപ്പെടുത്തുകയും ചെയ്തിട്ടുണ്ടു്. (Proceedings of the Third All India Oriental Conference)

തെക്കെ ഇന്ത്യയിൽ ഇന്നു പ്രചാരത്തിലിരിക്കുന്ന ലിപികളെല്ലാം ബ്രാഹ്മിയിൽ നിന്നുണ്ടായി വളർന്നവയാകുന്നു. ഇവിടത്തെ ബ്രാഹ്മി ശാസനങ്ങൾക്കു (നാലാം നൂററാണ്ടു്) പിമ്പ് ഏഴാം നൂററാണ്ടിനു മുമ്പുള്ള ലിഖിതങ്ങളൊന്നും ലഭിച്ചിട്ടില്ല. എന്നാൽ ഗ്രന്ഥം, തമിഴ് മുതലായവ ബ്രാഹ്മിയിൽ നിന്നുണ്ടായവയാകകൊണ്ടു് അവയുടെ രൂപഭേദങ്ങൾ പലതും അറിയേണ്ടിയിരിക്കുന്നു. ബ്രാഹ്മിയിൽ മാററങ്ങൾ ഉണ്ടായിക്കൊണ്ടിരുന്നുവെങ്കിലും നാലാം നൂററാണ്ടുവരെ അവയൊന്നും എഴുത്തിൽ കാണപ്പെട്ടിരുന്നില്ല. തന്നിമിത്തം ക്രി. പി. 350-ാമാണ്ടിനു മുമ്പുള്ള കാലത്തെ ലിപികൾ ബ്രാഹ്മി എന്ന പേരാൽതന്നെ നിർ

ദ്ദേശിക്കപ്പെടുന്നു. അത്തരം ഗുഹകളിൽ കൊത്തിയ ലിഖിതങ്ങൾ ആന്ധ്രദേശത്തെ വേങ്ങിനാട്ടിൽ കാണപ്പെടുന്നു. അശോകശാസനങ്ങൾ, ഭട്ടിപ്രോലുലിഖിതങ്ങൾ, ക്ഷത്രപ രാജാക്കന്മാർ ശതവാഹന രാജാക്കന്മാർ മുതലായവരുടെ കാലത്തെ ശാസനങ്ങൾ, അമരാവതി ജഗ്ഗയ്യപേട്ട നാഗാർജ്ജുനികൊണ്ട ശാസനങ്ങൾ, പല്ലവന്മാരുടെ പ്രാകൃത ശാസനങ്ങൾ ആദിയായവ യഥാക്രമം ബ്രാഹ്മിയുടെ പരിണാമങ്ങളെ കാണിക്കുന്നവയാണ്.

ക്രി. പി. 350-ാമാണ്ടിനു പിറവുള്ള ശാസനങ്ങളിലെ ലിപികൾ പഴയ ഗ്രന്ഥം, പഴയ കന്നടം എന്നിങ്ങനെ യഥായോഗ്യം വിളിക്കപ്പെടുന്നു. ഏഴാം നൂററാണ്ടാരംഭത്തിനു മുമ്പുള്ള പഴയ ഗ്രന്ഥലിപികളെ പല്ലവ രാജാവായ കുമാരവിഷ്ണുവിൻെറ ചെന്തലൂർ ചെപ്പേടുകൾ (Epigraphia Indica, VIII), സ്കന്ദവർമ്മൻെറ പികിരാചെപ്പേടുകൾ (Epigraphia Indica, VIII) എന്നിവയിൽ കാണാം.

പൊതുവേ നോക്കുമ്പോൾ തമിഴും ഗ്രന്ഥവും ലിപികൾ തമ്മിൽ ഭേദമില്ലെന്നു കാണാം. ഈ രണ്ടുലിപിമാലകളും വളർച്ച പ്രാപിച്ചതു് ഒരേ മാർഗ്ഗത്തിലൂടെയാണ്. സംസ്കൃതം എഴുതുന്നതിനായി തെക്കേ ഇൻഡ്യയിൽ പണ്ടുപണ്ടേ ഉപയോഗപ്പെടുത്തി വന്നതു് ഗ്രന്ഥലിപിയെയാകുന്നു. ഗ്രന്ഥം എന്നതിൻെറ അർത്ഥം പുസ്തകം എന്നാണല്ലോ. സംസ്കൃതഗ്രന്ഥങ്ങൾ എഴുതാനുപയോഗിച്ച ലിപിയേയും തെക്കേ ഇന്ത്യാക്കാർ അതേപേരിൽ — ഗ്രന്ഥം — വിളിച്ചുവന്നു. ഒരു കാലത്തു പ്രസ്തുത ലിപി ദക്ഷിണഇന്ത്യ മുഴുവൻ പ്രചരിച്ചിരുന്നു. ഈ ലിപിമാലതന്നെയാണ് പിൽക്കാലത്തു 'ആര്യ എഴുത്തു' (ഇന്നത്തെ മലയാളലിപി) ആയിപ്പരിണമിച്ചതെന്നു മുമ്പു സൂചിപ്പിച്ചിട്ടുണ്ടല്ലോ. തുളുലിപിയും ഇതേമാതിരി ഗ്രന്ഥലിപിയിൽനിന്നുത്ഭവിച്ചതുതന്നെ. മലയാളവും തുളുവും വിഭിന്നലിപികളായിത്തീർന്ന ശേഷം ഗ്രന്ഥലിപി തമിഴ്നാട്ടിൽ മാത്രം പ്രചരിച്ചുവന്നു. സംസ്കൃതമെഴുതാൻ ഇപ്പോൾ ഉപയോഗിക്കപ്പെടുന്ന നാഗരലിപി വിജയനഗരരാജാക്കന്മാരുടെ കാലം മുതൽക്കാണല്ലോ തെക്കേ ഇന്ത്യയിൽ പ്രചരിച്ചു തുടങ്ങിയതു. എങ്കിലും ഗ്രന്ഥലിപി പ്രചാരഹീനമായില്ല. ദക്ഷിണഇന്ത്യയുടെ

ദക്ഷിണസീമയിൽ ഗ്രന്ഥലിപികളായിരുന്നു കൂടുതൽ പ്രാബല്യം. വിജയനഗരവുമായി അധികം ബന്ധപ്പെട്ട ഉത്തരഭാഗങ്ങളിലാണു് നാഗരലിപിയിൽ താമ്രശാസനങ്ങൾ മുതലായവ എഴുതപ്പെട്ടതു്. മഹാരാഷ്ട്രന്മാർ തമിഴ്നാട്ടിൽ വന്നശേഷം അവർ നാഗരലിപിയെയാണു് കൂടുതൽ പ്രചരിപ്പിച്ചതു്. ഗ്രന്ഥലിപിയുടെ പ്രചാരം കുറഞ്ഞുകൊണ്ടിരിക്കയാണു്. തെക്കേ ഇന്ത്യയിൽ കാണപ്പെടുന്ന ഗ്രന്ഥലിപികളെ പ്രാചീനകാലം, ശ്രുപല്ലവകാലം, മദ്ധ്യകാലം, ആധുനികകാലം എന്നിങ്ങനെ നാലായി തിരിക്കാം. പ്രാചീനകാലമെന്നു പറഞ്ഞിട്ടുള്ളതു് ക്രി. പി. 700-നു മുമ്പുള്ളവയെയാണു്. ഇവ വെങ്കിനാട്ടിൽനിന്നു കിട്ടിയ ശാസനങ്ങളിൽ കാണപ്പെടുന്നു. ചിത്രവേലകളടങ്ങിയ ഇത്തരം ലിപികൾ ശിലാശാസനങ്ങൾ കൊത്തുന്നതിനുമാത്രമേ ഉപയോഗപ്പെട്ടിരിക്കാനിടയുള്ളു. ക്രി. പി. 650 മുതൽ 950 വരെയാണു് ശ്രുപല്ലവകാലം. നന്ദിവർമ്മപല്ലവന്റെ വംശക്കാർ, പാണ്ഡ്യന്മാരിൽ ഒന്നാം പരമ്പരയിൽ ഉൾപ്പെട്ടവർ, പാണ്ഡ്യന്മാരെ കീഴടക്കിയ സുന്ദരചോഴന്റെ മുൻഗാമികളായ ചോഴരാജാക്കന്മാർ മുതലായവരുടെ ശാസനങ്ങളിൽ കാണപ്പെടുന്ന ലിപികൾ ഈ വകുപ്പിൽ ചേരുന്നു. ക്രി. പി. 950 മുതൽ 1250 വരെയുള്ളവയാണു് മദ്ധ്യകാലലിപികൾ. തഞ്ചാവൂരിൽ അതിപ്രശസ്തിയോടുകൂടി വാണിരുന്ന ചോഴരാജാക്കന്മാരുടെ ശാസനങ്ങൾ ഈ കാലഘട്ടത്തിൽ ഉൾപ്പെട്ടവയാണു്. ക്രി. പി. 1250-നു ശേഷമുള്ളവയെ ആധുനികകാലലിപികൾ എന്നു പറയാം. ചോഴരണാധികാരികളുടെ മേൽക്കോയ്മ കൈവിട്ടു സ്വാതന്ത്ര്യരാജ്യം സ്ഥാപിച്ച പേരുകേട്ട രണ്ടാംവംശപരമ്പരയിലെ പാണ്ഡ്യന്മാർ, വിജയനഗരാധിപന്മാർ, അവരുടെ കീഴിലുള്ള മഹാമണ്ഡലേശ്വരന്മാർ മുതലായവരുടെ തമിഴ് ശാസനങ്ങൾ ഈ വകുപ്പിൽ ഉൾപ്പെടുന്നു.

## ([illegible]) വട്ടെഴുത്തും കോലെഴുത്തും.

വട്ടെഴുത്തു്, തെക്കൻ മലയാളം, നാനംമോനം, ചേരപാണ്ഡ്യ എഴുത്തു് എന്നിങ്ങനെ പല പേരുകളാൽ അറിയപ്പെടുന്ന ലിപിമാല കേരളത്തിലും മധുര തിരുനെൽവേലി ജില്ലകളിലും വളരെക്കാലം പ്രചരിച്ചിരുന്നു. ഇതിൽ എഴുതപ്പെട്ടു നമുക്കു ലഭിച്ചിട്ടുള്ള പഴക്കമേറിയ രേഖ ജടിലവർമ്മൻ പരാന്തക



Vatteluttu inscription (Tirupparankunram and Trivandrum.)

ക്രി. പി. എട്ടാംശതകത്തിലെ വട്ടെഴുത്തുലിപികൾ.

പടം 38

പാണ്ഡ്യൻ ഒന്നാമന്റേതാണ്. ആ രാജാവ് ക്രി. പി. എട്ടാം ശതകത്തിന്റെ അന്ത്യപാദത്തിൽ വാണിരുന്നു. അക്കാലത്തു പ്രസ്തുതലിപിസമുച്ചയം പൂർണ്ണവളർച്ച നേടിക്കഴിഞ്ഞിരുന്നു. തൻരൂപം അന്നത്തെ വട്ടെഴുത്തു രേഖകൾ വായിക്കുക വിഷമമല്ല. പ, വ, ങ, ല, ര, ഇ മുതലായവ വേർതിരിച്ചറിയാം. ഏതാനും നൂററാണ്ടുകൾ കഴിഞ്ഞപ്പോൾ അജാഗ്രത വർദ്ധിച്ചതിന്റെ ഫലമായി ഒരു ലിപിതന്നെ ക, ച, ങ, ന, പ, വ എന്നിങ്ങനെ പലതായി സംശയിക്കാനിടവന്നു. പതിനേഴും പതിനെട്ടും നൂററാണ്ടുകളിലെ വട്ടെഴുത്തു രേഖകൾ നിസ്സന്ദേഹം വായിക്കാൻ പ്രയാസം. മുൻപറഞ്ഞ വൈഷമ്യം അക്കാലത്തു പതിന്മടങ്ങു വർദ്ധിച്ചു. "പ, വ, യ, ന" എന്നിവയും ചിലപ്പോൾ "ല"യും ഒരേപോലെയായിക്കാണപ്പെട്ടു. 'വേലവൈകയാന്' എന്നെഴുതിയാൽ 'വവവൈകവാവ' എന്നു തുടങ്ങി ഇരുപത്തിനാലു തരത്തിൽ വായിക്കാം എന്നു പണ്ഡിതനായ ഗോപിനാഥറാവു അവർകൾ പറഞ്ഞിട്ടുള്ളതു സ്മരണീയമാണ്. സന്ദർഭംനോക്കി വേണം ഇത്തരം രേഖകൾ വായിക്കാൻ. എന്നാലും പലപ്പോഴും സന്ദേഹത്തിന്നു വകവരാം. കൂടുതൽ അത്ഭുതമായ ഒരു പാഠം നിർദ്ദേശിക്കപ്പെട്ടാൽ അതു സ്വീകരിച്ചു പിടിയുകയേ തരമുള്ളൂ. തന്നിമിത്തം ലിഖിതങ്ങൾകൊണ്ടുള്ള പലതും പ്രയോജനം നഷ്ടമാകുന്നു. പതിനെട്ടാം നൂററാണ്ടിന്റെ അവസാനംവരെ വട്ടെഴുത്ത് മലയാളനാട്ടിൽ നിലനിന്നു. ആധുനികമലയാളലിപി സാർവ്വത്രികമായിത്തീർന്നതോടുകൂടി വട്ടെഴുത്ത് പ്രചാരശൂന്യമായിത്തീർന്നു.

വട്ടെഴുത്തിന്റെ ഉൽപത്തിയെപ്പററി പല വിഭിന്നാഭിപ്രായങ്ങൾ നിലവിലിരിക്കുന്നു. ഫിനിഷ്യൻലിപി യൂറോപ്പിലെ അറമെക് ലിപി എന്നിവയിൽ നിന്നു പ്രസ്തുതലിപി ഉണ്ടായി എന്നു ഡാക്ടർ ബർണൽ ഊഹിക്കുന്നു. അദ്ദേഹംതന്നെ അശോകശാസനങ്ങളിലെ ലിപികളും വട്ടെഴുത്തും സ്വതന്ത്രമാണെന്നും ഊഹിച്ചിട്ടുണ്ട്. അദ്ദേഹത്തിന്റെ അഭിപ്രായത്തിൽ തമിഴ് ലിപിയെക്കാൾ പഴമയേറിയതാണ് വട്ടെഴുത്ത്. തിരുക്കുറളും തൊല്കാപ്പിയവും മററും ആദ്യം വട്ടെഴുത്തിൽ എഴുതപ്പെട്ടിരിക്കണമെന്നുംകൂടി ബർണൽ അഭ്യൂഹിക്കുന്നുണ്ട്. അതോടൊന്നിച്ചു തമിഴ്സാഹിത്യത്തിന്റെ പഴമയെപ്പററി അസ്ഥാന

ത്തിൽ ചില അഭിപ്രായങ്ങളും അദ്ദേഹം പറഞ്ഞിട്ടുണ്ട്. അതിനെ പ്രൊഫസർ സുന്ദരംപിള്ള ശക്തിമത്തായി ഖണ്ഡിച്ചു. (Some Milestones in Tamil literature) ബർണൽ പ്രസ്തുത അഭിപ്രായങ്ങൾ പുറപ്പെടുവിച്ച കാലത്തു് ശിലാലിഖിതവിജ്ഞാനീയം ഇന്നത്തെപ്പോലെ അഭിവൃദ്ധി നേടിയിരുന്നില്ല. അതിനാൽ ലിപികളെപ്പറ്റിയോ വിശിഷ്യ വട്ടെഴുത്തിനെക്കുറിച്ചോ ഒന്നും തീർച്ചപ്പെടുത്തിപ്പറയാൻ അന്നു നിവൃത്തിയില്ലായിരുന്നു. അതുമുതൽ ഡാക്ടർ ബ്യൂളരുടെ ഭാരതീയപുരാതനലിപിവിജ്ഞാനീയം പ്രസിദ്ധപ്പെടുത്തുന്നതുവരെ വട്ടെഴുത്തിനെപ്പറ്റിയുള്ള പഠനം അത്ര പുരോഗതിയെ പ്രാപിച്ചിരുന്നില്ല. ഏതായാലും ആ പണ്ഡിതൻ ഒരു പുതിയ വാദമുഖം — വട്ടെഴുത്തിന്റെ ഉൽപ്പത്തിയെയും പ്രകൃതിയെയുംകുറിച്ച് — അവതരിപ്പിച്ചു. അദ്ദേഹം പറയുന്നു:— "വട്ടെഴുത്ത് ശീഘ്രഗതിയിൽ എഴുതപ്പെടുന്ന ഒരുതരം ലിപിയാണ്. എഴുത്തുകാരും കച്ചവടക്കാരും അവരുടെ എഴുത്തുകൾക്ക അവയുടെ മൂലലിപികളോടു കടപ്പെട്ടിരിക്കുന്നതുപോലെ ഇതു തമിഴിനോടു കടപ്പെട്ടിരിക്കുന്നു. 'ഇ' ഒഴിച്ചു എല്ലാ ലിപികളും ഗ്രന്ഥത്തിൽനിന്നു കടം വാങ്ങപ്പെട്ടവയാണ്. അതിലെ എല്ലാ ലിപികളും ഇടത്തുനിന്നു വലത്തോട്ടുള്ള ഒററ വരയാൽ നിർമ്മിതമാകുന്നു. മിക്കവാറും ഇടത്തോട്ടു ചാഞ്ഞതുമാണ്. ഏഴാംനൂററാണ്ടിനുമുമ്പു ഈ ലിപിമാല ഉൽഭവിച്ചു. എന്നാൽ കാലക്രമത്തിൽ തമിഴ് ഗ്രന്ഥലിപികളുടെ അഭിവൃദ്ധിയോടുകൂടി ഇതു് പല പരിണാമങ്ങൾക്കു വിധേയമായി. കിട്ടിയിട്ടുള്ള വട്ടെഴുത്തുരേഖകൾ എണ്ണത്തിൽ അധികമില്ല. അവയെ ആസ്പദമാക്കി ചെയ്യുന്ന പ്രസ്തുത ഊഹം തീർച്ചയായി വരണമെന്നില്ലാത്തതാകുന്നു.

മേൽ പറഞ്ഞതിൽനിന്നും വട്ടെഴുത്തു ശീഘ്രമായി എഴുതപ്പെടുന്ന ഒരുതരം തമിഴാണെന്നു വരുന്നു. അതിനാൽ അതു തമിഴിനുമുമ്പുണ്ടായതല്ലെന്നു തോന്നും. കച്ചവടക്കാരും മററും തമിഴിനെ സൗകര്യം പ്രമാണിച്ചു ഭേദപ്പെടുത്തി നിർമ്മിച്ച ലിപിയാണ് വട്ടെഴുത്ത് എന്നു ബ്യൂളർ വിചാരിക്കുന്നു. അശോകശാസനങ്ങളിലെ ബ്രാഹ്മിയിൽനിന്നും, നാഗരം തമിഴ് ഗ്രന്ഥം തെലുങ്കു കന്നടം എന്നീ ഭാരതീയലിപികളെപ്പോലെ ഉണ്ടായതാണ് വട്ടെഴുത്തെന്നു ശ്രീമാൻ ഗോപീനാഥറാവു പറയുന്നു. എന്നാൽ ഇതിനുണ്ടായിട്ടുള്ള പരിണാമം ഒരു പ്രത്യേക രീതിയി



**K**aviyur inscription of Kali 4051 (A. D. 949).

കലിവർഷം 4051-ലെ കവിയൂർ രേഖ.



Parthivapuram inscription of Ko. 98 (A. D. 923).

കൊല്ലം 98-ലെ പാൎത്ഥിവപുരം രേഖ.

വശം 41.

ലാണ്. പുരാതന "തമിഴ്" "ഗ്രന്ഥ" ലിപികളുമായി താരതമ്യപ്പെടുത്തിനോക്കുമ്പോൾ അവ ബ്രാഹ്മിയിൽനിന്നുണ്ടായവയാണെന്നു കാണാം. സൂക്ഷ്മപരിശോധനയിൽ ദക്ഷിണഭാരതത്തിലെ മററു ലിപിമാലകൾക്കും വട്ടെഴുത്തിനും തമ്മിൽ വലിയ സാമ്യമുണ്ട്. ദക്ഷിണഇൻഡ്യയിലെ അക്ഷരമാലയിൽ തമിഴ്ഗ്രന്ഥവകുപ്പ്, ബ്രാഹ്മിയിൽനിന്നു നേരിട്ടുണ്ടായതാണ്. വട്ടെഴുത്തിന് തമിഴ്—ഗ്രന്ഥലിപികളുമായി സമീപസാദൃശ്യമുണ്ടുതാനും.

അക്ഷരങ്ങളുടെ ഉരുണ്ട ആകൃതികൊണ്ടു വട്ടെഴുത്ത് എന്ന പേരിനിടവന്നു. അക്കാലത്തു എഴുതാനുപയോഗിച്ചിരുന്ന സാധനങ്ങളുടെ പ്രകൃതി അക്ഷരങ്ങളുടെ രൂപഭേദത്തിനു ഹേതുവായിത്തീർന്നു. മാർക്കോ പോളോ (പതിമ്മൂന്നാംനൂററാണ്ട്), ഇബൻ ബത്തൂത്ത (പതിനാലാംനൂററാണ്ട്) എന്നിവർ കേരളീയർക്കു പ്രത്യേകമൊരു ഭാഷയും അക്ഷരമാലയും ഉണ്ടായിരുന്നുവെന്നു പറഞ്ഞിരിക്കുന്നു. അവർ പറയുന്ന അക്ഷരമാല വട്ടെഴുത്തായിരിക്കണം. പരദേശങ്ങളിൽ പതിനഞ്ചാംനൂററാണ്ടോടുകൂടി വട്ടെഴുത്തിന്റെ പ്രചാരം നിശ്ശേഷം നിലച്ചു. കേരളരാജാക്കന്മാരുടെ തിരുവെഴുത്തുകൾ, തീട്ടൂരങ്ങൾ മുതലായവ ഈ ലിപിയിലാണ് എഴുതിവന്നിരുന്നത്. പക്ഷേ ഇതിനെ കോലെഴുത്തെന്നു വിളിച്ചുവന്നു. കൊല്ലവർഷം ആയിരമാണ്ടിനുശേഷവും മലനാട്ടിൽ കോലെഴുത്തിലാണ് പ്രമാണങ്ങളെല്ലാം കാണപ്പെടുന്നതു. സംസ്കൃതശബ്ദങ്ങളെല്ലാമെഴുതുന്നതിനു വട്ടെഴുത്തു പര്യാപ്തമല്ല. തന്നിമിത്തം സംസ്കൃതപദങ്ങളുടെ തൽഭവരൂപങ്ങളാണ് പുരാതനരേഖകളിൽ കാണുന്നത്.

തിരുവിതാംകൂറിൽ നിന്നു കിട്ടിയിട്ടുള്ള പത്താംശതകത്തിലെ രേഖകളിൽ ഭൂരിഭാഗവും വട്ടെഴുത്തിലാണ് എഴുതപ്പെട്ടിരിക്കുന്നത്. പാർത്ഥിവപുരം, കണ്ടിയൂർ, ശുചീന്ദ്രം, കവിയൂർ, പെരുന്ന, കന്യാകുമാരി ആദിയായ സ്ഥലങ്ങളിൽ അക്കാലത്തെ വട്ടെഴുത്തുരേഖകൾ കാണ്മാനുണ്ട്. കോക്കരുനന്ദന്റെ ഹജൂർ താമ്രശാസനം തമിഴ്ഗ്രന്ഥലിപികളിലും തിരുവിടൈക്കോട്ട ശാസനവും പെരുമ്പഴുതൂർ ശാസനവും വട്ടെഴുത്തുലിപിയിലും കാണപ്പെടുന്നു. രാജരാജചോഴന്റെ തിരുനന്തിക്കരശാസനവും മർശനംകോപ്പുശാസനവും ഈ ലിപിയിൽത്തന്നെ. സുപ്രസിദ്ധമായ മണലിക്കര ശിലാലിഖിതം മാതൃകായോഗ്യമായ വട്ടെഴുത്തി

ലാണ്. പണ്ടത്തെ ഗ്രാമസഭകളെപ്പററി ചില വിവരങ്ങൾ നൽകുന്ന വെള്ളായണി തിരുക്കുളങ്ങര രേഖയും പ്രസ്തുതലിപിയിൽ കൊത്തപ്പെട്ടിരിക്കുന്നു. ചരിത്രപ്രസിദ്ധമായ പല ചെമ്പുപട്ടയങ്ങളിലേയും ലിപി ഇതു തന്നെയാണ്. ഒരുകാലത്തു കേരളത്തിലെങ്ങും പ്രചുരപ്രചാരമായിരുന്ന ഈ ലിപിമാല പിൽക്കാലത്തെ എഴുത്തുകാരുടെ അനവധാനത മൂലം വായിക്കാൻ വിഷമമെന്നു വന്നുകൂടി. തന്നിമിത്തം വട്ടെഴുത്തിലുള്ള ഒരു രേഖ വായിക്കുന്നതിനു ദേശം, കാലം, സന്ദർഭം മുതലായവയിൽ അത്യധികമായ പരിചയം അപരിത്യാജ്യമായിത്തീർന്നു. അതോടൊന്നിച്ചു സങ്കല്പശക്തിയും വേണ്ടിവന്നു. ഇത്തരം ലിപിസമുച്ചയം പ്രചാരശൂന്യമാകാതെ തരമില്ലല്ലോ. ചോഴന്മാർ പാണ്ഡ്യദേശം കീഴടക്കിയതോടുകൂടിയാണ് തമിഴ്‌ലിപി വട്ടെഴുത്തിന്റെ സ്ഥാനം കരസ്ഥമാക്കിയത്. കുററാലനാഥസ്വാമിക്ഷേത്രത്തിലെ ശാസനങ്ങളിലൊന്നിൽ അവിടത്തെ ഗർഭഗൃഹം ക്രി. പി. 1387-ൽ ജീർണ്ണോദ്ധാരണം ചെയ്തപ്പോൾ വട്ടം ഒഴിച്ചുള്ള എല്ലാ രേഖകളും വീണ്ടും അവിടെ കൊത്തിച്ചുവെന്നു കാണിച്ചിരിക്കുന്നു. വട്ടെഴുത്ത് വായിക്കാൻ ആർക്കും അറിഞ്ഞുകൂടായിരുന്നുപോലും! അതിനാൽ ക്രി. പി. പതിന്നാലാംനൂററാണ്ടോടുകൂടി പാണ്ഡ്യദേശത്തു ഈ ലിപിയുടെ പ്രചാരം നിലച്ചുവെന്നു നിശ്ചയിക്കാം. സഹ്യപർവ്വതത്തിനു പടിഞ്ഞാറു കിടക്കുന്ന കേരളത്തിൽ ഇതിന്റെ പ്രചാരം പതിനെട്ടാംനൂററാണ്ടുവരെ ഉണ്ടായിരുന്നതായിക്കാണുന്നു. ആര്യ എഴുത്ത് അഥവാ ആധുനികമലയാളലിപി അതിന്റെ സ്ഥാനം കൈക്കൊണ്ടു. വട്ടെഴുത്തും കോലെഴുത്തും ഒന്നുതന്നെയാണ്. പക്ഷേ എഴുതുന്നതിനുപയോഗിക്കുന്ന ഉപകരണത്തിന്റെയും എഴുതപ്പെടുന്ന സാധനത്തിന്റെയും വൈജാത്യംകൊണ്ടു രണ്ടും ഒന്നാണെന്നു തോന്നാത്തവിധം വടിവിൽ വ്യത്യാസം ഏർപ്പെട്ടു. കോലെഴുത്തിനെ വടക്കൻദിക്കുകളിൽ മലയാംതമിഴ് എന്നും തെക്കൻദിക്കുകളിൽ മലയായ്മ അഥവാ മലയാണ്മ എന്നും പറയുന്നു. ഓലയിലെഴുതപ്പെട്ടിട്ടുള്ള പഴയ പ്രമാണങ്ങളെല്ലാം ഈ ലിപിയിലാണ്. ദേശഭേദമനുസരിച്ചു കോലെഴുത്തിലും വകഭേദങ്ങൾ കാണപ്പെടുന്നു. തന്നിമിത്തം ഇത്തരം രേഖകൾ വായിക്കുന്നതിനും ആശയം ഗ്രഹിക്കുന്നതിനും വളരെ പ്രയത്നിക്കേണ്ടിയിരിക്കുന്നു.

# IV

## നാണയവിജ്ഞാനീയം.

പുരാതനചരിത്രം പഠിക്കുന്നതിനു ശിലാരേഖകളേയും താമ്രശാസനങ്ങളേയുംപോലെതന്നെ നമ്മെ സഹായിക്കുന്നവയാണ് പണ്ടത്തെ നാണയങ്ങൾ. വിശേഷിച്ചും ഭാരതത്തിലെ പുരാണവസ്തുവിജ്ഞാനീയത്തിൽ നാണയങ്ങൾക്കുള്ള പ്രാധാന്യം അപ്രതിമമാണ്. ജേംസ് പ്രിൻസെപ്പ് ധാരാളം ബ്രാഹ്മിലിപി പഠിക്കാനിടവന്നത് ഏതാനും നാണയങ്ങൾ മൂലമാണെന്നുള്ള പരമാർത്ഥം മുൻപു (31-ാം വശം) വിശദമാക്കിയിട്ടുണ്ട്. ഇന്ത്യയിൽ ഖനനം നടത്തിയ സ്ഥലങ്ങളിൽ നിന്നെല്ലാം ധാരാളം പുരാതനനാണയങ്ങൾ കിട്ടിയിട്ടുണ്ട്. ഗുജറാത്ത്, കത്തിയവാർ മുതലായ ദേശങ്ങളുടെ ക്രി. പി. രണ്ടുമുതൽ നാലുവരെ നൂററാണ്ടുകളിലെ ചരിത്രമറിയുന്നതിനുള്ള അവലംബം നാണയങ്ങൾ മാത്രമാകുന്നു. അതായത് പശ്ചിമക്ഷത്രപന്മാരുടെ ചരിത്രമറിയുന്നതിനു ഈ നാണയങ്ങൾ ചെയ്തിട്ടുള്ള സഹായം അമൂല്യമാണ്. ഹർദ്വായിയിൽനിന്നു റായ്ബഹദൂർ പ്രയാഗ്ദയാൽ കണ്ടുപിടിച്ചു കുറെ താണതരം സ്വർണ്ണ (Debased gold) നാണയങ്ങൾമൂലം അനന്തരകാലത്തെ കുശാനന്മാരിൽ സലോനചിര എന്ന ഭരണാധിപന്റെ പേർ കിട്ടി. ബിലാസ്പൂരിൽനിന്നു കിട്ടിയ ഒരു സ്വർണ്ണനാണയംമൂലം അപിവക എന്ന ആന്ധ്രരാജാവിനെപ്പററി അറിവാനിടവന്നു. രാജപുട്ടാണയിലെ ബൻസ്വാഡാ സംസ്ഥാനത്തുനിന്നു രണ്ടായിരത്തിലധികം ക്ഷത്രപനാണയങ്ങൾ ലഭിച്ചു. തന്മൂലം പശ്ചിമക്ഷത്രപരാജാക്കന്മാരെ സംബന്ധിച്ച അനേകം സന്ദേഹങ്ങൾക്കു നിവാരണമുണ്ടായി. ഗുപ്തവംശചരിത്രം സംബന്ധിച്ച നാണയങ്ങൾ ചെയ്തിട്ടുള്ള സഹായം വിലയേറിയതാകുന്നു. ഏതാനും നാണയങ്ങൾ മുഖേന ഡാക്ടർ ഡി. സി. ഗാംഗുലി, വൈന്യഗുപ്തനെന്നൊരു രാജാവിനെ വിസ്മൃതിയിൽനിന്നു ഉദ്ധരിച്ചിട്ടുണ്ട്. പിൽക്കാലകുശാനരാജാക്കന്മാരുടെ നാമധേയങ്ങൾ ഇദംപ്രഥമമായി ലഭിച്ചത് അവരുടെ നാണയങ്ങളിൽനിന്നാണ്. ഇങ്ങനെ ഭാരതചരിത്രത്തിലെ ഒരു കാലഘട്ടം മുഴുവൻ പ്രകാശിതമായതു നാണയങ്ങൾ നിമിത്തമാകുന്നു.

ഭാരതത്തിലെ നാണയപരിശോധകന്മാരുടെ കൂട്ടത്തിൽ പാശ്ചാത്യനായ പ്രിൻസെപ്പും ഭാരതീയനായ ഡാക്ടർ ജയസ്വാലും നമ്മുടെ പ്രത്യേകമായ പരിഗണനമർഹിക്കുന്നു.

ആദിമകാലങ്ങളിൽ നാണയങ്ങളില്ലാതിരുന്നതിനാൽ സാധനവിനിമയംമൂലം വാണിജ്യം നടത്തപ്പെട്ടിരുന്നു. പരിഷ്കാരത്തിൻെറ ആരംഭത്തോടുകൂടി ആ നടപ്പിനു അല്പമൊരു ഭേദഗതി നേരിട്ടു. പശുക്കളെ നാണയത്തിൻെറ സ്ഥാനത്തു ഉപയോഗിച്ചുതുടങ്ങി. കാലാന്തരത്തിൽ ഒരുതരം ശംഖുകളും ചിപ്പികളുംകൂടി നാണയമായിത്തീർന്നു. അതിനെത്തുടർന്നു, വിലകൂടിയ ലോഹങ്ങൾ കണ്ടുപിടിക്കപ്പെട്ടപ്പോൾ അവയുടെ ഉപയോഗാധിക്യം ജനസാമാന്യത്തിനു ബോദ്ധ്യമായി. സിന്ധു മുതലായ നദികളിൽനിന്നു ലഭിച്ച സ്വർണ്ണപ്പൊടിയും മററും നാണയമായിത്തീർന്നു. അടുത്തസ്ഥാനം വെള്ളിക്കാണ് കിട്ടിയതു്.

ഇന്ത്യയിൽനിന്നു കിട്ടിയിട്ടുള്ളവയിൽ ഏററവും പഴയ നാണയങ്ങളെ 'പഞ്ച്മാർക്ക്ഡ് കായിൻസ്', (Punch marked Coins) എന്നു പറയുന്നു. ഇവയെ സംസ്കൃതഗ്രന്ഥകാരന്മാർ 'പുരാണ', 'ധരണ' എന്നിങ്ങനെ പറഞ്ഞുകാണുന്നു. ലിഡിയായിലെപ്പോലെ ഇന്ത്യയിലും ആദ്യം നാണയങ്ങളെല്ലാം വാണിജ്യസംഘ (ശ്രേണി) ങ്ങളോ സ്വർണ്ണം മുതലായവ കൊണ്ടു പണിചെയ്യുന്നവരോ ആണ് നിർമ്മിച്ചിരുന്നതു്. ഒരുവശത്തുമാത്രം മുദ്രയുള്ളവയും വട്ടമല്ലാത്തവയും ആയ നാണയങ്ങളെ പഴമയേറിയവയായി ഗണിക്കാം. ആരംഭകാലത്തു് വണിക് സംഘങ്ങളും മററും പ്രചരിപ്പിച്ചിരുന്ന നാണയങ്ങൾ പിൽക്കാലത്തു് സർക്കാരിൻെറ മേൽനോട്ടത്തിലായി. ആദ്യം പ്രസ്തുതസംഘങ്ങളുടെ മുദ്രയോടുകൂടി അടിക്കപ്പെട്ടു. അവയെ അംഗീകരിച്ച സംഘങ്ങളുടെ അടയാളവും ഉണ്ടായിരുന്നു. ഗവർമ്മെൻറിൻെറ മേൽനോട്ടത്തിൽ വന്നപ്പോൾ സർക്കാർമുദ്ര അതിൽ കടന്നുകൂടി.

'പഞ്ച്മാർക്ക്ഡ് കായിൻസ്' ഇന്ത്യയിലെ സ്വതന്ത്ര നാണയങ്ങളാണെന്നും അവ മററൊന്നിൻെറയും അനുകരണമല്ലെന്നും എല്ലാവരും അഭിപ്രായപ്പെടുന്നു. ഇന്ത്യയിൽ എവിടെനിന്നാണ് അതുണ്ടായതെന്നു തീർച്ചപ്പെടുത്താൻ തരമില്ല. ഉത്തരഭാഗത്തു എവിടെയോ ആണ് അതിൻെറ ഉൽഭവമെന്നു മാത്രം പറയാം. സർ ജാൺ മാർഷൽ തക്ഷശിലയിൽ ഖനന

നടത്തിയപ്പോൾ നൂററിആറുപഴ 'പഞ്ചുമാൎക്ക്ഡ കായിൻസ്' കിട്ടി. അവ താണതരം വെള്ളികൊണ്ടാണ് നിൎമ്മിക്കപ്പെട്ടിരുന്നതു്. ബാക്ററ്റിയായിലെ ഡിയൊഡൊട്ടസ് (ക്രി. മു. 246)നടപ്പിലാക്കിയ ഒരുതരം നാണയവും അക്കൂട്ടത്തിലുൾപ്പെടുന്നു. (A Guide to Taxila, p. 117) മൌൎയ്യവംശപ്രാബല്യകാലത്തു വടക്കെഇൻഡ്യയിൽ പ്രചരിപ്പിക്കപ്പെട്ടവയാണ് പ്രസ്തുത നാണയങ്ങൾ എന്നു അനുമാനിക്കാവുന്നതാണ്. അവ ക്രി. മു. ആറാം ശതവൎഷം മുതൽ രണ്ടാംശതവൎഷംവരെ പ്രചരിച്ചിരുന്നുവെന്നുള്ളതിനു സംശയമില്ല. ചന്ദ്രഗുപ്തമൌൎയ്യൻെറയും അശോകൻെറയും ഭരണകാലങ്ങളിൽ അവ ഇന്ത്യയൊട്ടുക്കു പ്രചരിച്ചിരുന്നു. ഇത്തരം നാണയങ്ങളും റോമാചക്രവൎത്തി അഗസ്റ്റസിൻെറ ഡിനേറിയസ് നാണയം മുതലായവയും കോയമ്പത്തൂരിൽനിന്നു കിട്ടിയിട്ടുണ്ട്. പിൽക്കാലത്തു വടക്കേ ഇന്ത്യയിലും തെക്കെഇൻഡ്യയിലും വിഭിന്നനാണയങ്ങൾ പ്രചരിക്കാൻ തുടങ്ങി. വിദേശികളുടെ നിരന്തരാക്രമണം നിമിത്തം വടക്കെഇന്ത്യൻനാണയങ്ങൾക്കു പല പരിവൎത്തനങ്ങളുമുണ്ടായി. തെക്കെഇന്ത്യയിലാകട്ടെ നാണയങ്ങൾക്കു വളരെക്കാലം മാററമൊന്നുമുണ്ടായില്ല.

ക്രി. മു. 326-ൽ ആണല്ലോ അലക്സാണ്ടർ ചക്രവൎത്തി പഞ്ചാബിൽനിന്നു പിൻവാങ്ങിയതു്. തൻെറ വിജയസ്മാരകമായി അദ്ദേഹം ഒരു മുദ്രയുണ്ടാക്കി. അതു് ഇപ്പോൾ ബ്രിട്ടീഷ് മ്യൂസിയത്തിൽ പ്രദൎശിപ്പിക്കപ്പെട്ടിരിക്കുന്നു. അതേകാലത്തു സൌഭൂതിയെന്ന രാജാവു് യവനമാതൃകയിൽ ഒരു വെള്ളിനാണയം അടിപ്പിച്ചു. അലക്സാണ്ടരുടെ ഭാരതാക്രമണത്തിൻെറ അവശിഷ്ടങ്ങൾ ഇവ രണ്ടും മാത്രമാണ്. ക്യാപ്ററൻ എം. എഫ്. സി. മാൎട്ടിൻ, മി. ഫൎഡൂൺജി ഡി. ജെ. പാറുക്ക് മുതലായവരുടെ പരിശ്രമം നിമിത്തം ഇൻഡോ ഗ്രീക്, ശാകനാണയങ്ങൾ പലതും കിട്ടിയിട്ടുണ്ട്. ചോട്ടനാഗപ്പൂരിൽനിന്നു മുന്നൂററി അമ്പത്തിമൂന്നു പുരി-കുശാനനാണയങ്ങൾ ലഭിച്ചു. ഇതിൽ ഒരു മനുഷ്യൻ, ചന്ദ്രക്കല എന്നിവ ഒരുവശത്തും മൃഗവരകളുള്ള ഒന്നു് മറുവശത്തും കാണപ്പെടുന്നു. ക്രിസ്തുവൎഷത്തിൻെറ പ്രാരംഭശതകങ്ങളിൽ പ്രചരിച്ചിരുന്ന 'ട്രൈബൽ കായിൻസി'ൻെറ ഒരു വകഭേദമായ 'ശിബിജനപദ'നാണയങ്ങൾ ചിറോർനഗരിനടുത്തു ഖനനം നടത്തിയപ്പോൾ ഡാക്ടർ ഭണ്ഡാൎക്കറിനു കിട്ടി.

ഡാക്ടർ ബീർബൽ സാഹ്നിക്ക് പഞ്ചാബിൽനിന്ന് ആയിര
ത്തോളം നാണയമൂശകൾ ലഭിച്ചു. അവ ക്രി. മു. 100-ൽ
യൗധേയനാണയങ്ങൾ അടിക്കാൻ തയാറാക്കിയവയാണ്. എട്ടാം
ശതവർഷത്തിൽ വാണിരുന്ന കാശ്മീരത്തെ ലളിതാദിത്യന്റെ
ഏറെ അധികം നാണയങ്ങൾ കിട്ടിയിരിക്കുന്നു. ഡെൽഹി സുൽ
ത്താന്മാരിൽ പലരുടേയും മൊഗൾ ചക്രവർത്തിമാരുടേയും നാണ
യങ്ങൾ പണ്ഡിതന്മാരുടെ പഠനത്തിനു വിഷയമായിട്ടുണ്ട്.
തെക്കെ ഇന്ത്യയിലെ രാജാക്കന്മാരിൽ [illegible] (രാഷ്ട്രകൂട
വംശം) ന്റെ നാണയമാണ് ഇദംപ്രഥമമായി കിട്ടിയത്. കദം
ബരാജാക്കന്മാർ നടപ്പാക്കിയ 'പത്മടങ്ക' നാണയങ്ങളും പിന്നീട്
ലഭിച്ചു. കഴിഞ്ഞ കാൽനൂറ്റാണ്ടിനുള്ളിൽ യുണൈറ്റഡ് പ്രൊ
വിൻസസ്സിൽ മാത്രം 65537 നാണയങ്ങൾ പരിശോധിക്കപ്പെ
ട്ടിരിക്കുന്നു.

ഉത്തരേന്ത്യൻ സംസ്ഥാനങ്ങളിലെ പഴയ നാണയങ്ങൾ
ചെമ്പ്, പിച്ചള എന്നിവയിലായിരുന്നു. ഇവയിൽ ചില സം
സ്ഥാനങ്ങൾ മൗര്യശക്തിക്കു കീഴടങ്ങിയശേഷവും അവയുടെ
നാണയവിതരണാധികാരം നിലനിർത്തിയിരുന്നു. മൗര്യശക്തി
ക്ഷയിച്ചശേഷം അനേകം ചെറിയ രാജ്യങ്ങൾ ഉത്ഭവിച്ചു. അവ
സ്വന്തം നാണയങ്ങൾ നടപ്പാക്കി. പഴയ ചെമ്പുനാണയങ്ങ
ളുടെ കൂട്ടത്തിൽ പഴക്കമേറിയത് ഉരുക്കിവാർക്കപ്പെട്ടതാണ്.
മൂശയിലിട്ടു വാർത്തെടുക്കുന്ന സമ്പ്രദായം ഇന്ത്യയിൽ വളരെ മുമ്പേ
നടപ്പിലിരുന്നു. മൂന്നാം നൂറ്റാണ്ടിൽ കൗശാംബി, അയോദ്ധ്യ,
മഥുര എന്നീ രാജ്യങ്ങളുടെ അധിപന്മാർ അടിപ്പിച്ച നാണയങ്ങ
ളിൽ ആ രാജാക്കന്മാരുടെ പേരുകൾ ബ്രാഹ്മി ലിപിയിൽ കൊ
ത്തിക്കാണുന്നു. ഇത്തരം പഴയനാണയങ്ങളിൽ മുൻപു പറഞ്ഞ
മാതിരി ഒരുവശത്തു മാത്രമേ മുദ്രയുള്ളൂ. തക്ഷശിലയിൽനിന്നു
കിട്ടിയ നാണയങ്ങളിൽ സിംഹത്തിന്റെ ചിത്രം കാണപ്പെടുന്നു.
ചിലതിൽ ബുദ്ധമതസംജ്ഞകൾ പലതുമുണ്ട്. ബോധിവൃക്ഷം,
സ്വസ്തികം, സന്ന്യാസാശ്രമം മുതലായവ കാണപ്പെടുന്ന നാണയ
ങ്ങൾ അക്കാലത്തേതാണ്.

പിൽക്കാലത്തെ നാണയങ്ങൾ ഗുണത്തിലും ആകൃതി
യിലും വളരെ അഭിവൃദ്ധിയെ പ്രാപിച്ചു ഗുപ്തന്മാരുടെ കാ
ലത്തും ഹർഷവർദ്ധനന്റെ കാലത്തും അടിക്കപ്പെട്ട നാണയ



Citaral inscription of Ko. 548 (A. D. 1373).

കൊല്ലം 548-ലെ ചിതറാൽ രേഖ.

വക്ഷം 42.

ങ്ങൾ പ്രത്യേകം പ്രസ്താവയോഗ്യമാണ്. തെക്കെ ഇന്ത്യയിലെ നാണയങ്ങളുടെ ചരിത്രം നിർമ്മിക്കുക വിഷമമാകുന്നു. പാണ്ഡ്യരാജനാണയങ്ങളിൽ മീനിന്റെ ചിത്രം കാണാം. സ്വർണ്ണം, ചെമ്പ് എന്നിവ മാത്രമേ നാണയങ്ങൾ നിർമ്മിക്കാൻ ഉപയോഗിക്കപ്പെട്ടിരുന്നു. വരാഹൻ, പണം മുതലായവ സ്വർണ്ണനാണയങ്ങളും കാശ് മുതലായവ ചെമ്പുനാണയങ്ങളും ആയിരുന്നു. തിരുവിതാംകൂർ വെള്ളിച്ചക്രം വെളിയിലെ സ്വർണ്ണനാണയത്തിനോളം മാറ്റമുള്ളതായിരുന്നു. തെക്കെ ഇന്ത്യയിൽ സ്വർണ്ണനാണയത്തിനു സ്വതന്ത്രമായ ഒരു പരിണാമമുണ്ടായിട്ടുണ്ട്. കോഴിക്കോട്ട് നടപ്പായിരുന്ന ഒരുതരം വെള്ളിനാണയമാണ് ഏററവും ചെറുതെന്നു തോന്നുന്നു. പതിനഞ്ചാംനൂററാണ്ടിനുശേഷം ചെമ്പുനാണയങ്ങളിൽ ഹിന്ദുദേവന്മാരുടെയും അവരുടെ അടയാളങ്ങളുടെയും ചിത്രം കാണാറുണ്ട്. ക്രിസ്ത്വബ്ദത്തിന്റെ പ്രാരംഭശതകങ്ങളിൽ തെക്കെ ഇന്ത്യയിൽ പ്രാബല്യമുണ്ടായിരുന്നതു് റോമൻ സ്വർണ്ണനാണയങ്ങൾക്കാണ്. റോമൻവെള്ളിക്കും ഇവിടെ പ്രചാരമുണ്ടായിരുന്നു. റോമൻ അടയാളത്തോടുകൂടിയ ചെമ്പുനാണയങ്ങൾ പ്രചരിച്ചിരുന്നതു് ഇവിടെ നിർമ്മിക്കപ്പെട്ടവയായിരിക്കാം.

മുസ്ലിം രാജാക്കന്മാരുടെ നാണയങ്ങളിൽ വർഷവും രാജകീയനാമവും ബിരുദങ്ങളും മാത്രമേ മുദ്രണം ചെയ്യപ്പെട്ടിരുന്നുള്ളൂ. അവർ വിഗ്രഹവൈരികളാണല്ലോ. അവരുടെ നാണയങ്ങളിൽ ചിലതു വട്ടമായും ചിലതു ചതുരമായും കാണപ്പെടുന്നു.

ദക്ഷിണഭാരതത്തെ വളരെ പ്രതാപത്തോടുകൂടി ഭരിച്ചിരുന്ന ചാലൂക്യവംശത്തിലെ വിഷ്ണുവർദ്ധനന്റെ (ക്രി. പി. 615–633) വക ഒരു തരം വെള്ളിനാണയം കിട്ടിയിട്ടുണ്ട്. അതിൽ ഒരു വശത്തു സിംഹത്തിന്റെ ചിത്രവും തെലുങ്കു ലിപിയിൽ രാജനാമവും കാണപ്പെടുന്നു. മറെറവശത്തു ശൂലവും വിളക്കുമാണുള്ളതു്. ശക്തിവർമ്മൻ (ക്രി. പി. 1000 – 1012), രാജരാജൻ (ക്രി. പി. 1012 – 1062) എന്നിവരുടെ കാലത്തു് വരാഹമുദ്രയോടുകൂടിയ വലിയ സ്വർണ്ണനാണയം നടപ്പിൽവന്നു. മൈസൂറിലും കർണ്ണാടകത്തിലും വസിച്ചിരുന്ന കദംബന്മാർ 'പത്മതങ്ക' എന്നു പറയപ്പെടുന്ന നാണയങ്ങൾ പ്രചരിപ്പിച്ചു. പതിനൊന്നും പന്ത്രണ്ടും നൂററാണ്ടുകളിൽ ജയസിംഹൻ, ജഗദേകമ

ല്ലൻ, ത്രൈലോക്യമല്ലൻ എന്നീ പശ്ചിമ ചാലൂക്യരാജാക്കന്മാരും
അത്തരം നാണയങ്ങൾ നടപ്പാക്കി. പന്ത്രണ്ടാം ശതവർഷ
ത്തിൽ അടിക്കപ്പെട്ട മററു നാണയങ്ങൾ പലതും തെക്കേ ഇന്ത്യ
യിൽനിന്നു കിട്ടിയിട്ടുണ്ട്. അവയൊന്നും ഇന്നാരുടേതെന്നു
തീർച്ചപ്പെടുത്താൻ നിർവാഹമില്ല. ക്രി. പി. 985-നു മുമ്പുള്ള
ചോഴന്മാരുടെ സ്വർണ്ണനാണയങ്ങളിലും വെള്ളിനാണയങ്ങളിലും
കടുവായുടേയും, മീനിന്റെയും ചിത്രം കാണുന്നു. വിജയനഗര
രാജാക്കന്മാരുടെ നാണയങ്ങളിൽ ഹിന്ദുദേവന്മാരുടേയും ആന,
കാള മുതലായവയുടേയും ചിത്രം കാണാം. മഹാപ്രതാപവാനായ
കൃഷ്ണദേവരായന്റെ നാണയങ്ങളിൽ ഗദ, ശംഖം എന്നിവയോടുകൂ
ടിയ മഹാവിഷ്ണുവിന്റെ ചിത്രമുണ്ട്. അവയിൽ കന്നടലിപി
യിലും നാഗരലിപിയിലും പേരു കൊത്തിയിരിക്കുന്നു.

കേരളത്തിലെ നാണയങ്ങളെപ്പററിയുള്ള പരിചിന്തനം
ഈ സന്ദർഭത്തിൽ സമുചിതമായിരിക്കും. പരശുരാമൻ രാശി
എന്നൊരു സ്വർണ്ണനാണയം അടിപ്പിച്ചു എന്നും അതു കലിയുഗാ
രംഭംവരെ പ്രചരിച്ചിരുന്നുവെന്നും ഐതിഹ്യം പറയുന്നു. പ്ര
സ്തുത നാണയം പ്രചാരത്തിലില്ലെങ്കിലും ഉത്തരതിരുവിതാംകൂറി
ലെ വസ്തുവിക്രയപ്രമാണങ്ങളിൽ കുറേ മുമ്പുവരെ സ്ഥലം പിടി
ച്ചിരുന്നു. രാശികണക്ക് പ്രമാണങ്ങളിൽനിന്നു മാറിയിട്ടു അ
ധികം കാലമായിട്ടില്ല. എന്തായാലും ഏററവും പഴയ കേരള
നാണയം രാശിയാണെന്നുള്ള വിശ്വാസം ശരിയായിരിക്കാ
നാണ് ഇടയുള്ളത്. പഴമയിൽ അടുത്ത സ്ഥാനം കലിയുഗരാ
യ(ജ)ൻ പണത്തിനാണ്. ക്രി. പി. മൂന്നാംനൂററാണ്ടിൽ ഇതു പ്ര
ചരിച്ചിരുന്നതായി ശിലാലിഖിതങ്ങളും ശാസനങ്ങളും കാണിക്കു
ന്നു. ഇതാണ് പഴമയേറിയ തിരുവിതാംകൂർ നാണയമെന്നു
ശങ്കുണ്ണിമേനോൻ പറഞ്ഞിരിക്കുന്നു. പണ്ടത്തെ കലിയുഗരായൻ
പണം മധുര വെള്ളിപ്പണം എന്ന പാണ്ഡ്യൻനാണയത്തിനു സ
ദൃശമായിരുന്നുപോലും! പിൽക്കാലത്തു രാശിയുടെ മാതൃകയിൽ
അനന്തരായൻപണം, അനന്തവരാഹൻ എന്നീ സ്വർണ്ണനാണ
യങ്ങൾ നിർമ്മിക്കപ്പെട്ടു. തിരുവിതാംകൂർ കമ്മട്ടത്തിൽനിന്നു
പണ്ടു് അടിച്ചിരുന്ന വെള്ളിച്ചക്രം മധുര മുതലായ ദേശങ്ങളിലും
പ്രചരിച്ചിരുന്നു. ചക്രം എന്ന പേരു മഹാവിഷ്ണുവിന്റെ
ആയുധങ്ങളിലൊന്നിനെ — സുദർശനത്തെ — സൂചിപ്പിക്കുന്നു. ഒരു

കാലത്തു സ്വർണ്ണച്ചക്രവും ഇവിടെ അടിച്ചിരുന്നു. തിരുവിതാംകൂർ നാണയങ്ങൾ വളരെക്കാലം കേരളമൊട്ടുക്കു പ്രചരിച്ചിരുന്നതായും കാണുന്നു.

ക്രിസ്ത്വബ്ദത്തിന്റെ ആരംഭകാലങ്ങളിൽ യൂറോപ്യൻനാണയങ്ങളെല്ലാം കേരളത്തിൽ പ്രചരിച്ചിരുന്നതായികാണുന്നു. ചാന്നാർകാശു് (വെനിഷ്യൻ സെക്വിൻസ്) മുതലായ നാണയങ്ങളെല്ലാം ഈ നാട്ടിൽ നടപ്പിലിരുന്നു. സിലോൺ സ്വർണ്ണനാണയത്തിനു (ഈഴക്കാശു്) ഇവിടെ പ്രചാരമുണ്ടായിരുന്നുവെന്നു ചില പഴയ ശിലാരേഖയിൽ നിന്നറിയാം. വങ്കാളിമോഹറാ, ഫഗമതി, ശ്രുമാട, ഭാരതിവരാഹൻ, ഇസ്തംപൂരി, ഫ്രാംസിസ്സുപതാക, മൈലിപ്പണം, സൂറത്തി ഉറുപ്പിക, വെനായ്മോഹറ, ശിറായി, സുൽത്താൻ വരാഹൻ, ഇക്കേരിവരാഹൻ, പറങ്കിബ്രാഹൻ, വീരരായൻ, കണ്ഠിരായൻ മുതലായ നാണയങ്ങൾ കൊച്ചിയിലും മററും വളരെക്കാലം നടപ്പിലിരുന്നതായി കാണുന്നു.

നാണയവിശേഷജ്ഞനായ സർ വാൾട്ടർ എലിയട്ടിന്റെ പ്രശംസയ്ക്കുപോലും പാത്രമായ തിരുവിതാംകൂർ കമ്മട്ടം കൊല്ലം 965-ൽ പത്മനാഭപുരത്തു സ്ഥാപിക്കപ്പെട്ടു. രാജാകേശവദാസന്റെ കാലത്തു അനന്തരായൻപണം, ചിന്നപ്പണം, അനന്തവരാഹൻ എന്നീ സ്വർണ്ണനാണയങ്ങളും വെള്ളിച്ചക്രവും അടിപ്പിച്ചു. കൊല്ലം 988 വരെ ചക്രം അടിക്കുന്നതിനുള്ള വെള്ളി ബോംബെയിൽ നിന്നു രൂപയായി വരുത്തിയിരുന്നു. പിന്നീടു് സ്പാനിഷ് ഡാളർ, ജർമ്മൻ ഡാളർ, സൂറത്തു് രൂപ മുതലായവ വരുത്തി ഉരുക്കി ക്രമപ്രകാരം തനി വെള്ളിയും ചേർത്തു ചക്രമടിപ്പിച്ചു. കൊല്ലം 998 വരെ ഇങ്ങനെകഴിഞ്ഞു. അതിനുശേഷം സ്പാനിഷ് ഡാളറാണു് കൂടുതലായി ഉപയോഗപ്പെടുത്തിയിരുന്നതു്. കൊല്ലം 985-ൽ ദിവാൻ ഉമ്മിണിത്തമ്പി രണ്ടു ചക്രത്തുട്ടുകളും അരച്ചക്രത്തുട്ടുകളും അടിപ്പിച്ചു. പക്ഷെ ഇവ കുറച്ചുകാലമേ പ്രചരിച്ചിരുന്നുള്ളു. 991, 1006, 1014 എന്നീ വർഷങ്ങളിൽ വിഭിന്നരീതിയിൽ ചെമ്പുകാശുകൾ അടിക്കപ്പെട്ടു. മുമ്പു ഇവയ്ക്കുപുറമെ കാൽച്ചക്രത്തുട്ടുകളും അരയ്ക്കാൽചക്രത്തുട്ടുകളും കൂടി നടപ്പായിരുന്നു. ക്രി. പി. 1816-ൽ സ്വർണ്ണ അനന്തരായൻപണം, സ്വർണ്ണകലിയൻ (ഇതു സർക്കാർ കണക്കുകളിൽ മാത്രം വക

വഴിച്ചിരുന്ന ഒരു നാമമാത്രനാണയമാണ്), വെള്ളിച്ചക്രം, ചെമ്പു നാണയം മുതലായവ ഉണ്ടായിരുന്നു. പത്തുചക്രം വിലയുള്ള മുൻപറഞ്ഞ 'ശിവറായ'വും കണക്കുകളിൽ അവശേഷിച്ചിരുന്നു. കാൽ 'പഗോഡ' വിലയുള്ള 'കട്ടി' രൂപയും ഇക്കൂട്ടത്തിൽ ഉൾപ്പെടും. തുലാഭാരത്തിന്റെ ആവശ്യത്തിലേക്ക ധർമ്മരാജാവിന്റെ കാലത്തു ചില സ്വർണ്ണനാണയങ്ങൾ നിർമ്മിച്ചിരുന്നു. അവയുടെ ഒരുവശത്തു 'ശ്രീപത്മനാഭ' എന്നു മലയാളത്തിൽ അടിച്ചിരുന്നു. പിൽക്കാലനാണയങ്ങളിൽ ഒരുവശത്തു ശംഖുമുദ്രയും കാണുന്നുണ്ട്.

ആദ്യം പത്മനാഭപുരത്തു സ്ഥാപിക്കപ്പെട്ട കമ്മട്ടം പിന്നീട് തിരുവനന്തപുരം, മാവേലിക്കര, കൊല്ലം, പറവൂർ, എന്നീ സ്ഥലങ്ങളിലേയ്ക്കു മാറ്റപ്പെട്ടു. ക്രി. പി. 1824-ൽ വീണ്ടും അതിനെ രാജധാനിയിലേയ്ക്കു മാററി. 1828-ൽ അതു നിർത്തപ്പെട്ടു. അല്പംകഴിഞ്ഞു വീണ്ടും ജോലി തുടങ്ങി. ബ്രിട്ടീഷ് ഇറക്കുമതി ചെയ്യപ്പെട്ടതോടുകൂടി കമ്മട്ടത്തിലെ ജോലി വളരെ കുറഞ്ഞു. അക്കാലത്തു മിക്കവാറും ചെമ്പുനാണയം മാത്രമേ അടിച്ചിരുന്നുള്ളു. ബ്രിട്ടീഷ് രൂപതന്നെ ധാരാളമായി ഉപയോഗിക്കപ്പെട്ടതോടുകൂടി ഇവിടത്തെ നാണയനിർമ്മാണാവശ്യം ചുരുങ്ങിയതോതിലായിത്തീർന്നു. 1860-ൽ നാലുചക്രം വിലയുള്ള ഗവലിപണം അടിപ്പിച്ചു. 1870-ൽ ബ്രിട്ടീഷ് ഇൻഡ്യൻ നാണയങ്ങൾ ഇവിടെയും സ്വീകരിക്കാമെന്നു വിളംബരം ചെയ്തു. അതേ വർഷത്തിൽ ഇൻഡ്യയൊട്ടുക്ക ഒരേതരം നാണയങ്ങൾ നടപ്പിൽ വരുത്തണമെന്നുള്ള ആലോചനയുണ്ടായി എങ്കിലും പിന്നീട് അതു വേണ്ടെന്നുവച്ചു.

1877-ൽ സ്വർണ്ണവരാഹനും അരവരാഹനും അടിക്കപ്പെട്ടു. ഒരുവശത്തു 'ആർ. വി., ഇംഗ്ലീഷ് മലയാളവർഷങ്ങൾ' എന്നിവയും മറുവശത്തു ശംഖും കൊടിയും മുദ്രിതമായിരുന്നു. ഇവ യഥാക്രമം ഏഴരയും മൂന്നേമുക്കാലും രൂപ വിലയുള്ളതായിരുന്നു. ഇവ താമസിയാതെ നിർത്തപ്പെട്ടു. ക്ഷേത്രത്തിലേക്ക സമർപ്പിക്കുന്നതിനും മററുമായി വിശാഖം തിരുനാൾ മഹാരാജാവു തിരുമനസ്സിലെ ആജ്ഞാനുസാരം സാധാരണ പവന്റെ മാതൃകയിലും, അരപ്പവന്റെ മാതൃകയിലുമായി രണ്ടു സ്വർണ്ണനാണയങ്ങൾ 1882-ൽ അടിപ്പിച്ചു. അതിന്റെ

ഒരു വശത്തു വിശാഖം തിരുമനസ്സിലെ ചിത്രം മുദ്രിതമായി
രുന്നു. പതിനായിരം അനന്തരായൻ പണവും (ഒരു അനന്തരാ
യൻ പണം എട്ടു ചക്രത്തിനു തുല്യം) ആയിരം പവനും രണ്ടാ
യിരം അരപ്പവനും ആണ് അപ്പോൾ അടിപ്പിച്ചതു്. കൊല്ലം
1074-ൽ നാലുകാശുതുട്ടുകളും എട്ടുകാശുതുട്ടുകളും അടിപ്പിച്ചു.
1076-ൽ രണ്ടുചക്രവെള്ളിതുട്ടുകളും ചെമ്പിൽ ഒന്നു, അര, കാൽ
ചക്രത്തുട്ടുകളും അടിപ്പിക്കുകയുണ്ടായി. പിന്നീടു നാണയങ്ങ
ളുടെ ആകൃതിയിൽ പല മാററങ്ങളും നടപ്പിൽ വന്നു. ഇപ്പോൾ
തിരുവിതാംകൂർ കമ്മട്ടത്തിൽനിന്നു അരരൂപ, കാൽരൂപ, ഒരു
പണം എന്നീ വെള്ളിനാണയങ്ങളും ഒരുചക്രം, അരച്ചക്രം,
കാൽചക്രം, ഒരുകാശ് എന്നീ ചെമ്പുനാണയങ്ങളും അടിച്ചു
വരുന്നു. ഇരുപത്തെട്ടുചക്രം വിലയുള്ള തിരുവിതാംകൂർ രൂപ
അടിക്കാൻ ആലോചനയുണ്ടായി എങ്കിലും നടപ്പിൽ വന്നില്ല.

ഇവിടത്തെ കാശുകൾക്കു വളരെ പഴക്കമുണ്ട്. ഒരു
ബ്രിട്ടീഷ്‌രൂപയുടെ നാനൂററിനാല്പത്തിയെട്ടിലൊന്നു വിലയേ അ
തിനുള്ളു. അതാണ് ലോകത്തെ ഏററവും വിലകുറഞ്ഞ നാണ
യം. കൊല്ലം 988-ൽ നാകത്തിലാണ് കാശു അടിപ്പിക്കപ്പെ
ട്ടതു. 991-ൽ കാശ് ചെമ്പിൽ ഉണ്ടാക്കപ്പെട്ടു. പല പരി
വർത്തനങ്ങൾക്കുശേഷമാണ് അതു ഇന്നത്തെ രൂപം പ്രാപിച്ചതു്.

## V

### ഭാരതീയസംസ്കാരവും അയൽനാടുകളും.

പുരാതന ഭാരതീയർ അയൽദേശങ്ങളിൽ കുടിയേറാൻ
തുടങ്ങിയതു് ഏതു കാലത്താണെന്നു ഖണ്ഡിതമായി പറയാൻ
തക്ക ലക്ഷ്യങ്ങൾ ലഭിച്ചിട്ടില്ല. എങ്കിലും ബി. സി. അറുനൂ
റാമാണ്ടിനു മുമ്പുമുതൽ അതിനുള്ള യത്നങ്ങൾ ആരംഭിച്ചു
കഴിഞ്ഞിരുന്നതായി വിചാരിക്കാൻ തെളിവുണ്ട്. ബി. സി. അറുനൂ
റിനും മുന്നൂററിഇരുപത്തിഅഞ്ചിനും ഇടയ്ക്കുള്ള കാലത്തു പ്രസ്തുത
പ്രയത്നം പ്രബലമായിത്തീർന്നതായും കാണുന്നു.

ആയിരത്തിഇരുന്നൂറു സംവത്സരക്കാലത്തിനുള്ളിൽ ആര്യ
ന്മാർ ഭാരതത്തിന്റെ ഒരററം മുതൽ മറേറ അററംവരെ വ്യാപി
ച്ചുകഴിഞ്ഞു. ബി. സി. മൂന്നാംനൂററാണ്ടിൽ ലങ്കാദ്വീപിലും
ബർമ്മയിലും സയാമിലും അവർ കുടിയേറിപ്പാർത്തുതുടങ്ങി. ക്രിസ്തു

ബ്ദത്തിന്റെ ആരംഭഘട്ടത്തിൽ തെക്കിൻ അനാമിൽ ഒരു ഹിന്ദുരാജ്യം സ്ഥാപിക്കപ്പെട്ടു. ആ പുതിയ സംസ്ഥാനത്തിന്നു ബംഗാളിലുള്ള ചമ്പാപുരിയുടെ സ്മാരകമായി ചമ്പാ എന്നാണ് പേരിട്ടത്. അതു കൂടാതെ അനേകകാലത്തു മറെറാരു കൂട്ടർ കാംബോജ (Cambodia) ത്തിലും തങ്ങളുടെ വിജയപതാക പാറപ്പിച്ചു മാതൃഭൂമിയുടെ ഉന്നതനാഗരികതത്വത്തെയും നടപടികളെയും അവിടത്തുകാർക്കു മനസ്സിലാക്കിക്കൊടുത്തു. ജാവാ, സുമാത്രാ ദ്വീപുകളും ചൈനയും ഇക്കാലത്തു തന്നെയാണ് ഭാരതീയ സംസ്കാരത്തിന്നു സഹർഷം സ്വാഗതമരുളിയത്. അവിടത്തെ ആയിരത്തിലധികം കെട്ടിടങ്ങൾ, ഭാരതനാഗരികത ആ നാട്ടിൽ എത്രമാത്രം അഗാധമായി വേരൂന്നിയിരുന്നുവെന്നുള്ളതിന്റെ അപ്രതിഷേധ്യ സാക്ഷ്യങ്ങളായി ഇന്നും നിലനിൽക്കുന്നു. മലയാ ഉപദ്വീപ്, ബോർണിയോ, സുമാത്രാ, ബാലിദ്വീപ് മുതലായ പൗരസ്ത്യ ദേശങ്ങൾ ഒന്നിലെങ്കിലും നമ്മുടെ നാട്ടുകാർ അക്കാലത്തു കുടിയേറാതിരുന്നിട്ടില്ല. ഹിന്ദുക്കൾ ചെന്ന സ്ഥലങ്ങളിലെല്ലാം തങ്ങളുടെ നാട്ടിലെ സാഹിത്യങ്ങളെയും സാമൂഹ്യഘടനാരീതികളെയും പരത്തിയതിനാൽ അവയുടെ അവശിഷ്ടങ്ങൾ ഇന്നും അവിടങ്ങളിൽ കാണമാറുണ്ട്.

പുരാതനഇന്ത്യാചരിത്രം സംബന്ധിച്ചു നടത്തിയ പര്യവേക്ഷണങ്ങൾകൊണ്ടു നമ്മുടെ പൂർവന്മാർ ഇന്നകാലത്താണു ജാവാ, സുമാത്രാ ദ്വീപുകളിൽ കുടിയേറിയതെന്നു നിർണ്ണയിക്കാൻ പര്യാപ്തമായ ലക്ഷ്യങ്ങൾ ഇതേവരെ ലഭിച്ചിട്ടില്ല. ഭൂതകാലമാകുന്ന ഇരുണ്ട തിരശ്ശീലയെ മാററി വെളിച്ചം കാണാൻ ശ്രമിച്ചുവരുന്ന ഗവേഷകന്മാരും പണ്ഡിതാഗ്രണികളും അവരുടെ പ്രയത്നത്തിൽ പുരോഗതി പ്രാപിച്ചു കാണുന്നതിൽ സന്തോഷിക്കാൻ വകയുണ്ട്.

ജാവാദ്വീപിൽ വസിക്കുന്ന ജനങ്ങളുടെയിടയിൽ നടപ്പിലിരിക്കുന്ന ഒരു കഥ ഇവിടെ പ്രസ്താവയോഗ്യമാണ്. ഏതാണ്ടു ക്രി. വ. 75-ാമാണ്ടു ഗുജറാത്തിൽനിന്നും രണ്ടായിരം ഹിന്ദുക്കളടങ്ങിയ ഒരു വലിയ സംഘം ആ നാട്ടിലെ യുവരാജാവായ അജിസാകായുടെനേതൃത്വത്തിൽ ജാവായിൽ വന്നിറങ്ങി എന്നുള്ളതാണ് ആ കഥ. എന്നാൽ അതിന്നു ഉപോദ്ബലകമായ ചരിത്രലക്ഷ്യങ്ങൾ യാതൊന്നും ലഭിച്ചിട്ടില്ല. വിൻസെന്റ്

സ്മിത്ത് എന്ന ചരിത്രകാരൻ ഒരു ചീനഗ്രന്ഥത്തിൽ നിന്ന് ഇപ്രകാരം ഉദ്ധരിച്ചിരിക്കുന്നു:— *"ചീനദേശം കപാങ്‌വുടി എന്ന ചക്രവർത്തി ഭരിച്ചിരുന്ന കാലത്തു ഹിന്ദുക്കൾ കൂട്ടംകൂട്ടമായി ജാവായിൽ കുടിയേറാൻ തുടങ്ങി." ഇതു വിശ്വാസയോഗ്യമാണെന്നു സ്മിത്ത് അഭിപ്രായപ്പെടുന്നു. ഇവയിലെ യാഥാർത്ഥ്യം എപ്രകാരമായിരുന്നാലും ജാവായിൽ ഇദംപ്രഥമമായി കുടിയേറിപ്പാർത്തവർ ഹിന്ദുക്കളായിരുന്നുവെന്നുള്ളതിനു സംശയമില്ല. ബുദ്ധമതാനുസാരികൾ അവിടെ ചെന്നുചേർന്നതു വളരെക്കാലത്തിനു ശേഷമായിരുന്നു. ഇക്കാര്യത്തിൽ അഭിപ്രായഭേദം കാണുന്നുമില്ല.

ജാവാ, സുമാത്രാദേശങ്ങളുടെ ചരിത്രം മുഴുവൻ അടുത്ത കാലംവരെ അന്ധകാരത്തിലായിരുന്നു. ഏതദ്വിഷയകമായി ശ്രമം തുടങ്ങിയ ഫ്രഞ്ചുകാർക്കും ഡച്ചുകാർക്കുമാണ് ഏതാനും വിവരങ്ങൾ ലോകത്തെ അറിയിക്കാൻ കഴിഞ്ഞു. ഗവേഷകന്മാരുടെ കൂട്ടത്തിൽ പ്രൊഫസർ പാൾപെല്ലിയട്ട്, എച്ച്. കേൺ, സിൽവെയിൻലെവി, സർ സ്റ്റാംഫോർഡ് റാഫിൾസ് മുതലായ പാശ്ചാത്യപണ്ഡിതന്മാരുടെ വിശിഷ്ടമായ പര്യവേക്ഷണങ്ങൾ പ്രത്യേകം സ്മരണീയമാണ്. ക്രി. പി. പതിമൂന്നും പതിനാലും നൂററാണ്ടുകളിൽ ഇസ്ലാംമതാനുയായികൾ കീഴടക്കുന്നതുവരെ, ഈ നാട്ടുകളിൽ വസിച്ചുവന്ന ജനങ്ങളുടെ ജീവിതരീതിയേയും ലക്ഷ്യങ്ങളേയും ഭാരതനാഗരികതയാണ് രൂപവൽക്കരിച്ചുവന്നതു് എന്ന വസ്തുത പ്രസ്തുതഗവേഷകന്മാരുടെ പുത്തൻപുത്തനായ കണ്ടുപിടിത്തങ്ങൾ വ്യക്തമാക്കുന്നു.

ജാവാ, സുമാത്രാ ദ്വീപുകളെപ്പററി അയൽ നാട്ടുകളിൽ നിന്നും കിട്ടുന്ന ലക്ഷ്യങ്ങൾക്കുപുറമേ നമ്മുടെ നാട്ടിലെ പുരാതന ഗ്രന്ഥങ്ങളിൽ അവിടവിടെ കാണപ്പെടുന്ന കുറിപ്പുകളും പ്രയോജനകരമായിട്ടുണ്ട്.

നമ്മുടെ പ്രാചീനഗ്രന്ഥങ്ങളിൽ, ജാവായെപ്പററിയുള്ള കുറിപ്പുകൾ ഇദംപ്രഥമമായി കാണപ്പെടുന്നതു് രാമായണത്തിലാകുന്നു. രാമായണത്തിൽനിന്നു പുരാതന ഇന്ത്യയെപ്പററി മാത്രമല്ല നമ്മുടെ ദേശത്തിനു വളരെ അടുത്തുള്ള അന്യനാട്ടുകളെ

* History of Fine Arts, p. 260.

പ്പററിയും പലതും അറിയാനുണ്ട്. കിഷ്കിന്ധാകാണ്ഡ (40-ാം സർഗ്ഗം 30-ാം ശ്ലോക)ത്തിൽവാനരാധിപനായ സുഗ്രീവൻ, രാവണൻ അപഹരിച്ചുകൊണ്ടുപോയ സീതാദേവിയെ കണ്ടുപിടിക്കുന്നതിനു എല്ലാദിക്കുകളിലേക്കും തന്റെ കിങ്കരന്മാരെ അയച്ചപ്പോൾ വാനരനായകന്മാരിൽ ഓരോരുത്തർക്കും പ്രത്യേകം പ്രത്യേകം നിർദ്ദേശങ്ങൾ നൽകി. സമുദ്രത്തിലുള്ള അനേകം ദ്വീപുകളിലൊന്നിൽ രാവണൻ 'സീതയെ ഗൂഢമായി പാർപ്പിച്ചിരിക്കാനിടയുണ്ടെന്നും അതുകൊണ്ടു ആ സ്ഥലങ്ങളിലേക്കാണ് അവർ കൂടുതലായി ദൃഷ്ടി പതിപ്പിക്കേണ്ടതെന്നും സുഗ്രീവൻ നിഷ്കർഷിച്ചു. ഇങ്ങനെ പ്രസ്താവിച്ചു സുഗ്രീവൻ കിഴക്കുദിക്കിൽ അവർ അന്വേഷിക്കേണ്ട സ്ഥലങ്ങൾ ഏതെല്ലാമെന്നും ചൂണ്ടിക്കാണിക്കാതിരുന്നില്ല. ഗംഗാ, യമുനാ, ബ്രഹ്മപുത്രാ എന്നീ നദികളുടെ പ്രവാഹത്താൽ സമൃദ്ധമായിട്ടുള്ള പ്രദേശങ്ങൾ കടന്നശേഷം, ഇപ്പോൾ ഇൻഡോ_ചൈന എന്നറിയപ്പെടുന്ന ഭൂഭാഗത്തിൽ ചെല്ലാനുപദേശിക്കുന്നു. "സ്വർണ്ണമതിലുകളാൽ ചുററപ്പെട്ട ദ്വീപിനെ (സുമാത്ര?) സ്വർണ്ണദ്വീപത്തെ പ്രാപിച്ചു ഉടനെ സപ്തരാജ്യങ്ങളാൽ അലങ്കരിക്കപ്പെട്ടതും സുവർണ്ണരജതദ്വീപങ്ങളേയും നിരവധി സുവർണ്ണഖനികളെയും ഉൾക്കൊള്ളുന്നതുമായ യവദ്വീപത്തെ വളരെ ക്ലേശിച്ചിട്ടെങ്കിലും പ്രാപിച്ചാലും! യവദ്വീപത്തിന്നപ്പുറം ശിശിരപർവ്വതം സ്ഥിതിചെയ്യുന്നു. അതിന്റെ ഉയർന്ന ശിഖരങ്ങൾ ആകാശത്തെ അതിലംഘിച്ചു നിൽക്കുന്നു. ദൈത്യന്മാരും ദേവന്മാരും അതിൽ വസിച്ചുവരുന്നു". രാമായണത്തിലുള്ള ഈ ഭാഗം പിൽക്കാലത്തെ ഗ്രന്ഥകാരന്മാരാൽ ചേർക്കപ്പെട്ടതാണെന്നു ചിലർ വിചാരിക്കുന്നു. അതായത് രാമായണകാവ്യത്തിൽ കൂടുതൽ പഴക്കമുള്ളവയായി കരുതപ്പെടുന്ന ഭാഗങ്ങൾ ക്രിസ്തു ജനിക്കുന്നതിന് അഞ്ഞൂറു സംവത്സരം മുമ്പു എഴുതപ്പെട്ടവയാണെന്നും മററു ചില ഭാഗങ്ങൾ ബി. സി. രണ്ടാംനൂററാണ്ടിലും അതിനു ശേഷവും ചേർക്കപ്പെട്ടവയായിരിക്കണമെന്നും അവർ വാദിക്കുന്നു. എങ്കിലും രാമായണത്തിൽ ലങ്കയെപ്പററി പറയുന്ന ശ്ലോകങ്ങളെല്ലാം ഏററവും പഴയവയാണെന്നുള്ളതിൽ ലവലേശം സന്ദേഹമില്ല എന്നു പ്രൊഫസർ സിൽവെയിൻലെവി വിശ്വസിക്കുന്നു. അദ്ദേഹം ഇപ്രകാരം പറയുന്നു:—

"സംസ്കൃതത്തിൽ "സദ്ധർമ്മസ്മൃത്യുപസ്ഥാനസൂത്രം" എന്നൊരു ബൗദ്ധഗ്രന്ഥമുണ്ട്. അതിലുള്ള ജംബുദ്വീപവർണ്ണനയിൽ രാമായണത്തിലെ ദിശാവർണ്ണനം അതേരൂപത്തിൽ ചേർക്കപ്പെട്ടു കാണുന്നു. നാട്ടുകൾ, ആറുകൾ, മലകൾ, കടലുകൾ എന്നിവയെല്ലാം അല്പവും മാറ്റംകൂടാതെ അതേമുറയിൽ എഴുതപ്പെട്ടിരിക്കുന്നു. എന്നാൽ സ്വർണ്ണഭിത്തികളാൽ ചുററപ്പെട്ട നാട് എന്ന പേരായിട്ട് പറഞ്ഞിരിക്കുന്നുള്ളു. അതിൽ ജാവായുടെ പേർ കാണുന്നില്ല."

ക്രി.* പി. 539-ൽ കാശിയിൽ വസിച്ചിരുന്ന ഒരു ബ്രാഹ്മണശ്രേഷ്ഠൻ സദ്ധർമ്മസ്മൃത്യുപസ്ഥാനസൂത്രത്തെ ചീനഭാഷയിൽ തർജ്ജിമചെയ്തുപോലും. അശ്വഘോഷൻ ഈ സൂത്രത്തിനു വ്യാഖ്യാനമെഴുതിയിട്ടുണ്ടെന്നു ശരച്ചന്ദ്രദാസ് പറയുന്നു. ക്രിസ്ത്വബ്ദം ഒന്നാംനൂററാണ്ടിന്റെ അവസാനത്തിലോ രണ്ടാംനൂററാണ്ടിന്റെ ആരംഭത്തിലോ ജീവിച്ചിരുന്ന ആളാണ് അശ്വഘോഷൻ.

വ്യവഹാരസൗകര്യത്തിനുവേണ്ടി രാമായണം കിഷ്കിന്ധാകാണ്ഡത്തിലുള്ള ഈ ഭാഗം പിൽക്കാലത്തു ചേർക്കപ്പെട്ടതാണെന്നു സമ്മതിച്ചാലും. യവദ്വീപത്തെപ്പററി അതിൽ കാണുന്ന കുറിപ്പുകൾ ബി. സി. 500-ാമാണ്ടിനു ശേഷമുള്ളവയായി വരാനിടയില്ല. കടൽ കടന്ന ഹിന്ദുക്കൾക്ക് അതിനു മുമ്പേതന്നെ യവദ്വീപമെന്ന പേർ നല്ലപോലെ അറിയാമായിരുന്നു. ആ പേരു കൊണ്ടു ആ ദ്വീപിനെ വിളിക്കുന്നതിനു കുറെക്കാലം മുമ്പു ജാവായുമായി അവർ ഗതാഗതം തുടങ്ങിയിരിക്കണം.

മുൻ പറഞ്ഞ സംഗതികളാൽ പ്രാചീനഇന്ത്യക്കും യവദ്വീപമെന്നു വിളിച്ചിരുന്ന ജാവാദ്വീപിനും തമ്മിൽ ക്രിസ്ത്വാബ്ദാരംഭത്തിനു മുമ്പേ ബന്ധമുണ്ടായിക്കഴിഞ്ഞിരുന്നുവെന്നുള്ളതു വ്യക്തം. തമിഴിലെ അന്തിമസംഘഗ്രന്ഥങ്ങളിലും മണിമേഖലയിലും തെക്കേഇന്ത്യാക്കാർ ആ പുരാതനകാലത്തു തന്നെ ഈ രണ്ടു നാട്ടുകളുമായി സാധനവിനിമയം ചെയ്തിരുന്നതായി കാണുന്നു. പ്രാചീനദ്രാവിഡർ ജാവാദ്വീപിനെ 'ചാവകം' എന്നാണ് വിളിച്ചിരുന്നതു്.

ടാളമി (Ptolemy) എന്ന യവനഗ്രന്ഥകാരൻ അവന്റെ ഭൂഗോളശാസ്ത്രത്തിൽ ജാവാവരെയുള്ള പല സ്ഥലങ്ങൾക്കും അക്ഷ

ലത്തു് ഇന്ത്യാക്കാർ വിളിച്ചുവന്ന പേരുകളെയാണു് ഉപയോഗിച്ചിട്ടുള്ളതു്. അതിനാൽ ഇന്ത്യാക്കാർ യവദ്വീപത്തെപ്പററി അദ്ദേഹത്തിന്റെ കാലത്തിനും മുമ്പേതന്നെ നല്ലവണ്ണം അറിഞ്ഞിരിക്കണം. ടാളമിയുടെ ഗ്രന്ഥം ക്രി. പി. രണ്ടാം നൂററാണ്ടിന്റെ മദ്ധ്യഘട്ടത്തിൽ നിർമ്മിച്ചതായിരിക്കണമെന്നു് ഊഹിക്കപ്പെട്ടിരിക്കുന്നു.

പണ്ടു് അലക്സാൻഡ്രിയാനഗരത്തിൽ വസിച്ചിരുന്ന ഒരു ജ്യോതിശ്ശാസ്ത്രജ്ഞനായിരുന്നു ടാളമി. ഈ ഭൂമണ്ഡലത്തിന്റെ ഒരു പടം അക്ഷരേഖാസഹിതം തയ്യാറാക്കണമെന്നുള്ളതായിരുന്നു അദ്ദേഹത്തിന്റെ പ്രഥമോദ്ദേശം. എങ്കിലും അദ്ദേഹം തന്റെ നോട്ടുബുക്കിൽ കുറിച്ചിട്ടുള്ള നാടുകളെപ്പററി അറിയാനിടവന്ന വിവരങ്ങളേയും രേഖപ്പെടുത്തുകയുണ്ടായി. അതിൽനിന്നും അദ്ദേഹം പ്രസ്തുതസ്ഥലങ്ങളെ നേരിട്ടു സന്ദർശിച്ചിട്ടില്ലെന്നും അന്യരിൽനിന്നു തനിക്കു ഗ്രഹിക്കാനിടവന്ന വിവരങ്ങളേയാണു് എഴുതി വച്ചിട്ടുള്ളതെന്നും അറിയാവുന്നതാണു്. ടാളമി ജാവായെ ജാബാദിയു (Iabadiu) എന്നാണു വിളിച്ചിരിക്കുന്നതു്. അദ്ദേഹം ഇപ്രകാരം പറയുന്നു:—

"യവദ്വീപമെന്ന പേരുള്ള ജാബാദിയു വളരെ ഫലപുഷ്ടിയുള്ള പ്രദേശമാണു്. അവിടെ നിന്നു ധാരാളം സ്വർണ്ണം ലഭിക്കുന്നു. അതിന്റെ തലസ്ഥാനം അർഗ്ഗ്രാ (Argyra)—വെള്ളിനഗരം—എന്ന പട്ടണമാകുന്നു. അതു് ആ ദ്വീപിന്റെ പശ്ചിമകോടിയിൽ സ്ഥിതിചെയ്യുന്നു."

ഇന്ത്യയ്ക്കും യവദ്വീപത്തിനുമിടയിൽ അനേകം ചെറുദ്വീപുകളുണ്ടെന്നും അനാഗരികത്വവും മൃഗസ്വഭാവവും തികഞ്ഞ ജനങ്ങൾ ആ ദ്വീപുകളിൽ വസിച്ചിരുന്നുവെന്നും ടാളമി എഴുതിയിട്ടുണ്ടു്. ഇൻഡോചൈനാ (ചമ്പ)യിൽ നിന്നു കണ്ടെടുക്കപ്പെട്ട പഴയ ശിലാരേഖകൾ ക്രി. പി. രണ്ടാം നൂററാണ്ടിൽ ആ നാട്ടിനെ ഭരിച്ചിരുന്ന രാജാക്കന്മാരാൽ സ്ഥാപിക്കപ്പെട്ടവയാണു്. ആ ശിലാലിഖിതങ്ങളെ പരിശോധിച്ച പണ്ഡിതന്മാർ അവ ഹിന്ദുമതസിദ്ധാന്തങ്ങളേയും ബുദ്ധമതസിദ്ധാന്തങ്ങളേയും സംബന്ധിച്ചവയാണെന്നു അഭിപ്രായപ്പെട്ടിരിക്കുന്നു.

ഈ പ്രദേശത്തിന്റെ ചരിത്രംസംബന്ധിച്ചു ഗവേഷണം നടത്തിയവരിൽ പ്രഥമസ്ഥാനം വഹിക്കുന്നതു് പാംപെല്ലിയറ്റു്

ന്നുകുന്നു. ഇന്ത്യയിൽനിന്നു കടൽമാർഗ്ഗമായി മാത്രമല്ല കരമാർഗ്ഗമായിട്ടും ഗതാഗതസൗകര്യങ്ങൾ ഉണ്ടായിരുന്നതായി അദ്ദേഹം പ്രസ്താവിച്ചിരിക്കുന്നു. ഇന്ത്യയിൽനിന്നും ഇദം പ്രഥമമായി അയൽനാട്ടുകളിൽ കുടിയേറിയവരെപ്പററി നാമറിയുന്ന വൃത്താന്തങ്ങൾ ഏററവും പരിമിതമാണ്. എങ്കിലും അവരുടെ സ്വാധീനശക്തിയും നാഗരികത്വത്തിന്റെ ബലവും പെഗു, ചമ്പാ, സുമാത്രാ, ജാവാ മുതലായ ദേശങ്ങളിൽ വ്യാപിച്ചിരുന്നുവെന്നുള്ളതിനും അവയുടെ ഫലമായി ആ നാട്ടുകളിൽ വളരെ പരിവർത്തനങ്ങൾ ഉണ്ടായിട്ടുണ്ടെന്നുള്ളതിനും സാക്ഷ്യങ്ങൾ സുലഭമാകുന്നു. ചരിത്രത്തിൽ സുവർണ്ണലിപിയിൽ രേഖപ്പെടുത്തത്തക്കമഹത്വമുള്ള ഹിന്ദുക്കളുടെ രണ്ടാമത്തെ കുടിയേററം ക്രി. പി. അഞ്ചാംശതവർഷത്തിലാണു ഉണ്ടായതു്. ആ നൂററാണ്ടിൽ ഇന്ത്യയിലെങ്ങും സമാധാനം വ്യാപിച്ചിരുന്നു. വിജ്ഞാനശാഖയിലും നാഗരികത്വത്തിനുചിതമായ തൊഴിലുകളിലും നമ്മുടെ നാട്ടു് അക്കാലത്തു പുരോഗമനോന്മുഖമായിരുന്നു. ഗുപ്തരാജാക്കന്മാരാണു അന്നത്തെ ഭരണാധിപന്മാർ. അവർ നാനാ ശാശ്വതയശസ്സു നേടി. ഇക്കാലത്തു ചമ്പാ, കാംബോജം മുതലായ നാട്ടുകൾ ഹിന്ദുമയമാക്കപ്പെട്ടു. മലയാ ഉപദ്വീപിൽ കുടിയേറുന്നതിനു പുതിയ പുതിയ സ്ഥാനങ്ങളെ കണ്ടുപിടിച്ചു. സയാം, സുമാത്രാ, ജാവാ മുതലായ ദ്വീപുകളോരോന്നിലും ഹിന്ദുക്കൾ തിങ്ങിനിറഞ്ഞു. ഇക്കാലത്തു തന്നെയാണ് 'ഇന്ത്യയിൽ ആര്യഭടനും (ക്രി. പി. 476) ആചാര്യവരാഹമിഹിരനും (ക്രി. പി. 505—587) ജ്യോതിശ്ശാസ്ത്രഗവേഷണം വിസ്മയാവഹമാംവണ്ണം നടത്തിയതു്. ഗുണവർമ്മനെന്ന കാശ്മീരയുവരാജാവു ജാവാദ്വീപു മുഴുവനും ബുദ്ധമതം പ്രചരിപ്പിച്ചതും ഇതേകാലത്തായിരുന്നു. ലോകപ്രസിദ്ധമായ അജന്താചിത്രങ്ങൾ എഴുതപ്പെട്ടതും പ്രസ്തുതകാലത്തിൽ തന്നെ. ഗുപ്തരാജാക്കന്മാരുടെ വൈദഗ്ദ്ധ്യപൂർണ്ണമായ ഭരണത്താൽ ദേശമെങ്ങും വ്യാപിച്ച സമൃദ്ധിയുടെ പ്രത്യാഘാതങ്ങളിൽ ഒന്നാണു ജാവായിലെ ഉപനിവേശം.

ക്രി. പി. അഞ്ചാംനൂററാണ്ടിൽ പ്രസിദ്ധചീനസഞ്ചാരി ഫാഹിയൻ ജാവാ സന്ദർശിച്ചു. അവിടെ 'മൂലസർവ്വാസ്തിവാദശാഖ'യിൽപ്പെട്ട ബുദ്ധമതക്കാരാണു കൂടുതലായി വസിച്ചിരുന്നതെന്നു ആ സഞ്ചാരി പറഞ്ഞിരിക്കുന്നു.

ജാവാദ്വീപു മുഴുവൻ ബുദ്ധമതം സ്വീകരിക്കാനിടയാക്കിയ മഹാൻ ഗുണവർമ്മൻ കാശ്മീരരാജവംശത്തിലാണ് ജനിച്ചത്. അത് ഏററവും ഉയർന്ന ക്ഷത്രിയകുലങ്ങളിലൊന്നായിരുന്നു. അദ്ദേഹത്തിൻെറ മനസ്സ് രാജ്യഭരണത്തിലും രാജോചിതമായ സമരകലയിലും നായാട്ടിലും മററും പതിഞ്ഞില്ല. പതിന്നാലാംവയസ്സിൽതന്നെ വന്യമൃഗങ്ങളെ വേട്ടയാടി കൊല്ലുന്നത് ഏററവും ക്രൂരമായ പ്രവൃത്തിയാണെന്നും അത്തരം ക്രൂരപ്രവൃത്തികളിൽ താൻ ഒരിക്കലും ഇറങ്ങുന്നതല്ലെന്നും അദ്ദേഹം തൻെറ മാതാവിനോടു പറഞ്ഞുപോലും. കാലക്രമേണ ഈ സാത്വികഗുണം അദ്ദേഹത്തിൽ വളരെ വർദ്ധിച്ചുകാണപ്പെട്ടു.

ഗുണവർമ്മനു മുപ്പതുവയസ്സു തികഞ്ഞപ്പോൾ, അന്നത്തെ കാശ്മീരരാജാവു തൻെറ കാലശേഷം ഭരിക്കുന്നതിന് അവകാശികൾ ആരുമില്ലാതെ ചരമം പ്രാപിച്ചു. മന്ത്രിമാർ അവധാനപൂർവം ആലോചിച്ചശേഷം രാജോചിതഗുണങ്ങൾ തികഞ്ഞ ഗുണവർമ്മനോടു ഭരണഭാരം കൈയേൽക്കണമെന്ന് അപേക്ഷിച്ചു. അവരുടെ അപേക്ഷയെ ഗുണവർമ്മൻ കൈക്കൊണ്ടില്ല. അദ്ദേഹം ലോകബന്ധം മുഴുവൻ വെടിയാൻ തീരുമാനിച്ചിരുന്നു. അതിനാൽ പുത്തനായി തന്നിൽ ചുമത്തപ്പെട്ട ഈ ഭാരങ്ങളിൽനിന്നും മോചനം നേടണമെന്നു വിചാരിച്ച് അന്നുരാത്രിതന്നെ കാശ്മീരം വിട്ടു പുറപ്പെട്ട് ഏതാനും നാളുകൾകൊണ്ടു ലങ്കയിലെത്തി. അക്കാലത്തു ലങ്കാദ്വീപിൽ ബുദ്ധമതം നല്ലപോലെ വ്യാപിച്ചിരുന്നു. അതിന്നാണ് അവിടെ രാജകീയബഹുമതി ഉണ്ടായിരുന്നത്. ഗുണവർമ്മൻെറ സ്വഭാവമാധുര്യത്തെപ്പററി മുമ്പേതന്നെ കേൾക്കാനിടയായിരുന്ന ലങ്കാവാസികൾ, അദ്ദേഹത്തിൻെറ സന്യാസജീവിതത്തെ വാഴ്ത്തി എതിരേററു.

ലങ്കയിൽ കുറെനാൾ താമസിച്ചശേഷം അദ്ദേഹം ജാവാ—ദ്വീപം— യിലേക്കു യാത്രയായി. അദ്ദേഹം കപ്പലിൽ നിന്നും ജാവായിൽ ഇറങ്ങിയ ദിവസത്തിനു മുമ്പിലത്തെ രാത്രി ആ നാട്ടിലെ രാജാവിൻെറ മാതാവ് ശാന്തസ്വഭാവം മൂർത്തിമത്തായ ഒരു മഹാൻ മേഘവാഹനാരൂഢനായി തൻെറ രാജ്യത്തിൽ വന്നിറങ്ങിയതായി സ്വപ്നംകണ്ടു. ഗുണവർമ്മൻ ആ നാട്ടിൽ

ഇറങ്ങിയ ഉടനെ അദ്ദേഹത്തിനു രാജോചിതമായ ഉപചാരങ്ങൾ ലഭിച്ചു. അടുത്ത ദിവസം ജാവാരാജാവിന്റെ അമ്മ ബുദ്ധമതം സ്വീകരിക്കുകയുണ്ടായി. അവരുടെ അപേക്ഷപ്രകാരം ജാവാരാജാവും ആ മതത്തിൽ ചേൎന്നു.

ഏതാനും ദിവസങ്ങൾക്കു ശേഷം അയൽനാട്ടു രാജാക്കന്മാരിൽ ഒരാൾ ജാവാരാജാവിനോടു പോർ തുടങ്ങി. യവദ്വീപരാജാവ്, ഗുണവൎമ്മനെ സമീപിച്ചു ശത്രുവിന്റെ ആക്രമണത്തെ എതിൎത്തു യുദ്ധം ചെയ്യുന്നതു ധൎമ്മമാണോ എന്നു ചോദിച്ചതിനു ശത്രുക്കളെ എതിൎത്തു യുദ്ധം ചെയ്യുന്നതാണ് പൌരുഷമുള്ള രാജാവിനു സമുചിതമായിട്ടുള്ളതെന്നു മറുപടി കൊടുത്തുവത്രെ.

എന്നാൽ പ്രതീക്ഷിച്ചവിധം യുദ്ധമൊന്നും നടന്നില്ല. അതിനുപകരം ശത്രുക്കൾ താനേ പലായനം ചെയ്തു. ഈ അത്ഭുതസംഭവത്തിന്റെ സ്മാരകമായി ജാവാരാജാവ്, ഗുണവൎമ്മനുവേണ്ടി ഒരു വലിയ ബൗദ്ധവിഹാരം കെട്ടിച്ചു. ബുദ്ധമതപ്രചാരം ജീവിതലക്ഷ്യമായി കൈക്കൊണ്ട ഗുണവൎമ്മൻ അവിടെനിന്നു പുറപ്പെട്ടു നന്ദി എന്ന ഭാരതീയ വണിക്കിന്റെ കപ്പലുകളിലൊന്നിൽ കയറി ചൈനയിലേക്കു പോയി. ക്രി. പി. 476-ൽ നാൻകിൻ എന്ന സ്ഥലത്തുവച്ച് അദ്ദേഹം ഇഹലോകവാസം വെടിഞ്ഞു.

ഇക്കാലത്ത് ആര്യഭടനും വരാഹമിഹിരനും തങ്ങളുടെ ജ്യോതിശ്ശാസ്ത്രപര്യവേക്ഷണങ്ങൾ നടത്തിവന്നതായി മുമ്പു പറഞ്ഞിട്ടുണ്ടല്ലോ. ഉജ്ജയിനിയിൽ വസിച്ചുവന്ന ആര്യഭടൻ ലങ്കാദ്വീപിൽ സൂര്യോദയമാകുമ്പോൾ യവകോടിയിൽ മധ്യാഹ്നമെന്നും റോമിൽ പാതിരാത്രി എന്നും കാലഗണനം ചെയ്തിരുന്നു. സൂര്യസിദ്ധാന്തമെന്ന വാനശാസ്ത്രഗ്രന്ഥത്തിൽ "ഈ ഭൂമണ്ഡലത്തിന്റെ ചുററളവിൽ നാലിലൊരു ഭാഗത്തിനു കിഴക്കു ഭദ്രാശ്വന്റെ രാജ്യത്തു (ഭൂമിയുടെ പൂൎവാൎദ്ധത്തിൽ) പ്രസിദ്ധ നഗരമായ യവകോടി സ്ഥിതിചെയ്യുന്നു. അതിന്റെ ഭിത്തികളും കോട്ടവാതിലുകളും സ്വൎണ്ണനിൎമ്മിതമാണ്" എന്നൊരു കുറിപ്പു കാണപ്പെടുന്നു.

സൂൎയ്യസിദ്ധാന്തമെന്ന ഗ്രന്ഥം ക്രി. പി. അഞ്ചാംനൂററാണ്ടിൽ എഴുതപ്പെട്ടിരിക്കുന്നുവെന്നു പര്യവേക്ഷകന്മാർ വിചാരിക്കുന്നു.

ഇന്ത്യയിലെ ബൗദ്ധമതസ്ഥാപനങ്ങളെ ദർശിക്കുന്നതിനും ബൗദ്ധഗ്രന്ഥങ്ങൾ ശേഖരിക്കുന്നതിനും വേണ്ടി ഈ ദേശം സന്ദർശിച്ച ചീനസഞ്ചാരികളിൽ ഒരാളായ ഇററ്സിങ് ക്രി. പി. ഏഴാംനൂററാണ്ടിൽ ഈ നാട്ടിന്റെ നിലയെപ്പററി പല കുറിപ്പുകളും എഴുതിവച്ചിട്ടുണ്ട്. ഇററസിങ് ക്രി. പി. 671-ാമാണ്ടും 678-ാമാണ്ടും ഇന്ത്യയിൽനിന്നും സുമാത്രയിലേക്കു പ്രയാണം ചെയ്തു. അക്കാലത്തു ശ്രീവിജയമെന്നപേരിൽ അറിയപ്പെട്ടിരുന്ന സുമാത്രയുടെ തലസ്ഥാനമായ ശ്രീഭോജത്തിൽ അദ്ദേഹം രണ്ടാമത്തെ യാത്രയിൽ ഏഴുസംവത്സരത്തിലധികം കാലം പാർത്തു. ശ്രീഭോജമെന്ന നഗരം ഇപ്പോൾ പാലെംബാങ് എന്നപേരിൽ അറിയപ്പെടുന്നു. ഇററ്സിങ് ശ്രീഭോജത്തിൽവച്ചു തനിക്കു കിട്ടിയ ബൗദ്ധഗ്രന്ഥങ്ങളെപ്പററി പഠനം നടത്തുകയും അവയെ ചീനഭാഷയിലേക്കു തർജ്ജിമചെയ്യുകയും ചെയ്തു.

ഇററ്സിങ് ഇന്ത്യയിൽ താമ്രലുക് എന്നു ഇപ്പോൾ പറയുന്ന താമ്രലിപ്തി തുറമുഖത്തിൽനിന്നും ശ്രീവിജയരാജ്യാധിപന്റെ വകയായ ഒരു കപ്പലിൽ കയറി സുവർണ്ണദ്വീപിലേക്കു പോയി. ശ്രീവിജയത്തെ രാജാവിന്നു അസംഖ്യം കപ്പലുകളുണ്ടായിരുന്നതിനാൽ അവയുടെ സഹായത്തോടുകൂടി അദ്ദേഹം പരദേശങ്ങൾ പലതിലേക്കും വിശിഷ്യ ഇന്ത്യയിലേക്കും നിരന്തരം യാത്രചെയ്തിരുന്നു. ശ്രീവിജയം അക്കാലത്തു സംസ്കൃതാഭ്യസനത്തിൽ വളരെ പ്രശസ്തി നേടിയിരുന്നു. ഇന്ത്യയിലെ പുരാതന വിദ്യാപീഠങ്ങളെപ്പോലെ ശ്രീവിജയവും അക്കാലത്തു വിദ്യാസങ്കേതമായിട്ടും സരസ്വതീദേവിയുടെ അധിവാസസ്ഥാനമായിട്ടും വിളങ്ങിയിരുന്നുവെന്നുള്ളതിനു സംശയമില്ല. ആയിരത്തിലധികം ഭിക്ഷുക്കൾ ഇവിടെ വിദ്യാപരമായ ഗവേഷണത്തിലും ആദ്ധ്യാത്മികചിന്തയിലും ബദ്ധശ്രദ്ധരായിവസിച്ചിരുന്നു. ഇന്ത്യയിലെ വിദ്യാപീഠങ്ങളിൽ പഠിപ്പിച്ചിരുന്നതെല്ലാം ഇവിടെയും പഠിപ്പിക്കപ്പെട്ടിരുന്നു. (Dr. Takakusu—It-sing—1896) ഭാരതത്തിൽ മാത്രമല്ല സമുദ്രത്തിനപ്പുറത്തുള്ള ദൂരദേശങ്ങളിലും തന്റെ പ്രശസ്തിയെ വ്യാപിപ്പിച്ചു ലോകവിഖ്യാതിയോടെ വിളങ്ങിയ നാളന്ദാ സർവ്വകലാ

ശാലയെപ്പോലെ ഇവിടത്തെ സ്ഥാപനവും ദിഗന്തവിശ്രാന്ത കീർത്തിയായി വിളങ്ങി. എന്നുമാത്രമല്ല നാളന്ദായിലെ അദ്ധ്യക്ഷനായിരുന്ന ധർമ്മപാലൻ എന്ന മഹാവിജ്ഞാനി തന്റെ വാർദ്ധക്യത്തെപ്പോലും അവഗണിച്ച് അന്നു മഹാവിപൽക്കരമായിരുന്ന കപ്പൽയാത്രയെ ഭയപ്പെടാതെ ശ്രീവിജയം സന്ദർശിച്ചുവല്ലോ. അതിനു ഹേതു അതിന്റെ അപ്രതിമമായ പ്രഖ്യാതിതന്നെ.

ചീനസഞ്ചാരികൾ ഇവിടത്തെ വിദ്യാപീഠങ്ങളിൽ ചെന്നു സംസ്കൃതത്തിൽ പരിശീലനം നേടിയശേഷമാണ് ഇന്ത്യ സന്ദർശിച്ചിരുന്നതെന്നു ഇറ്റ്സിങ് എഴുതിയിരിക്കുന്നു.

വംഗദേശത്തു കീർത്തിയോടുകൂടി വാണിരുന്ന പാലവംശരാജാക്കന്മാരിൽ ഒരാളായ ദേവപാലന്റെ നാളന്ദാതാമ്രശാസനങ്ങളിൽ നിന്നും സുമാത്രക്കും ഇന്ത്യക്കും തമ്മിൽ ദൃഢതരമായ സ്നേഹബന്ധമാണുണ്ടായിരുന്നതെന്നറിയാം. ദേവപാലന്റെ നിസ്സീമമായ പരാക്രമവും മഹത്തായ വിഖ്യാതിയും വംഗദേശത്തു മാത്രമല്ല കടൽ കടന്നു ഇന്ത്യാക്കാർ ഉപനിവേശം ചെയ്ത നാടുകളിലും പരന്നിരുന്നു. അക്കാലത്തു സുവർണ്ണദ്വീപത്തിൽ ഭരണം നടത്തിവന്ന പാലപുത്രദേവമഹാരാജാവ് ദേവപാലനോടു അത്യധികമായ സ്നേഹവിശ്വാസങ്ങൾ ഉള്ളവനായിരുന്നു. പാലപുത്രദേവൻ ബീഹാർ സംസ്ഥാനത്തു നാളന്ദാക്ഷേത്രത്തിൽ ഒരു ബൌദ്ധവിഹാരം ഭംഗിയായി നിർമ്മിച്ചു. അതിൽ വസിച്ചുവന്ന ഭിക്ഷുക്കളുടെ സൗകര്യങ്ങൾക്കു യാതൊരു കുറവും നേരിടാത്തവിധത്തിൽ വേണ്ട സഹായങ്ങൾ ചെയ്തുകൊടുത്തു. അദ്ദേഹത്തിന്റെ അപേക്ഷയനുസരിച്ചു ദേവപാലരാജാവ് ആ വിഹാരത്തിന്റെ സംരക്ഷണത്തിനുവേണ്ടി അഞ്ചുഗ്രാമങ്ങൾ സംഭാവന ചെയ്തതായി പ്രസ്തുത ശാസനം പറയുന്നു.

മഹാരാജാ പാലപുത്രദേവന്റെ മാതാവ് താര എന്നവളായിരുന്നുവെന്നും അവൾ ചന്ദ്രവംശത്തിൽ ജനിച്ച ധർമ്മസേതു മഹാരാജാവിന്റെ പുത്രിയായിരുന്നുവെന്നും യവദ്വീപത്തെ വളരെ പ്രശസ്തിയോടുകൂടി ഭരിച്ചു ഒരു രാജാവിന്റെ സ്നുഷയായിരുന്നുവെന്നും ആ ശാസനത്തിൽ കാണുന്നു. മാത്രമല്ല നാളന്ദയുടെ വിവിധവൈശിഷ്ട്യങ്ങളാൽ ആകർഷിക്കപ്പെട്ടവനായ അദ്ദേഹം

ശ്രീബുദ്ധദേവന്റെ നേർക്കുള്ള അപരിമിതമായ ഭക്തിവിശ്വാസാദികളാൽ പ്രേരിതനായി ഭംഗിയും സൌശീല്യവും തികഞ്ഞ ഭിക്ഷുക്കൾക്ക വസിക്കുന്നതിനായി മേഘമണ്ഡലത്തോടുരുമ്മുന്ന മാളികകളോടുകൂടിയതും പരിശുദ്ധമായ ശുഭ്രവർണ്ണത്താൽ അത്ഭുതാവഹമായി ശോഭിക്കുന്നതുമായ വിഹാരം പണിയിച്ചതിനെപ്പററി അഭിമാനിക്കുന്നതായി പറഞ്ഞിരിക്കുന്നു.

ഇററ്സിങ്ങിന്റെ കാലത്തിനും (ക്രി. പി. 700) മദ്ധ്യ സുമാത്രയിൽ ഭരണം നടത്തിയ ആദിത്യവർമ്മന്റെ കാലത്തിനും (ക്രി. പി. 1350 ) ഇടയ്ക്കുള്ള ആ ദ്വീപിന്റെ കഥകൾ മിക്കവാറും അന്ധകാരത്തിൽ ആണ്ടുകിടക്കുന്നു. പതിന്നാലാംനൂററാണ്ടിൽ ജിനഅമോഘപാശന്റെ ശിലാവിഗ്രഹം സുമാത്രായിൽ പതാങ്ശന്തിക്കോവിലിൽ പ്രതിഷ്ഠ ചെയ്യപ്പെട്ടുവെന്നും ഈ സംഭവം ഒരുതരം സംസ്കൃതഭാഷയിൽ അവിടത്തെ ശിലകളിൽ കൊത്തപ്പെട്ടിരിക്കുന്നുവെന്നും അറിയുന്നു. (Voyages des Pelerins Buddhristes- E. Chavammes Greater India- Kalidas Nag—Calcutta Review, January 1926, pp. 174 and 1 ) എന്നാൽ ഇതിനിടയ്ക്കു സുമാത്രായിൽ ആദിമുഹമ്മദീയരുടെ മതാവേശം അല്പാല്പമായി കൂടിത്തുടങ്ങി. കാലക്രമത്തിൽ ആ ദ്വീപു മുഴുവനും ഇസ്ലാംമതം വ്യാപിച്ചു.

ചരിത്രാതീതകാലം മുതല്ക്കേ ദക്ഷിണഇന്ത്യയും ജാവാസുമാത്രാദ്വീപുകൾക്കും തമ്മിൽ കടൽമാർഗ്ഗമായി ഗതാഗതം നടന്നിരുന്നുവെന്നും ഇവതമ്മിൽ മിത്രഭാവത്തിൽ വർത്തിച്ചിരുന്നുവെന്നും തമിഴ്സാഹിത്യം വിശദമാക്കുന്നു. ജാവാദ്വീപിലുള്ള നാഗപുരത്തെപ്പററി 'മണിമേഖല'യിൽ ഒരു കുറിപ്പു കാണ്മാനുണ്ട്. ഭൂമിചന്ദ്രൻ, പുണ്യരാജൻ എന്നീ ജാവാരാജാക്കന്മാരെപ്പററിയും തമിഴ്ഗ്രന്ഥങ്ങളിൽ പ്രസ്താവിച്ചുകാണുന്നു. മണിമേഖല (മണിമേഖല എന്ന തമിഴ്മഹാകാവ്യത്തിലെ നായിക) ജാവകനാട്ടിലെത്തി അവിടത്തെ ഭരണാധിപനായ ആപുത്രനൊന്നിച്ചു മണിപല്ലവത്തിലെത്തിയെന്നും അവിടെവച്ചു ദ്വീപതിലകമൂലം കാവിരിപ്പൂംപട്ടണത്തെ കടൽ ആക്രമിച്ചതിനേയും മാധവിയും സുധാമതിയും അറവണഅടികളോടുകൂടി വഞ്ചിനഗരത്തിൽ ചെന്നതിനേയും അറിഞ്ഞു ആകാശമാർഗ്ഗം വഞ്ചിനഗര

ത്തിൽ ചെന്നുവെന്നും മണിമേഖല പറയുന്നു. തമിഴ് സംഘഗ്രന്ഥങ്ങളിൽ മാത്രമല്ല ചോഴരാജാക്കന്മാരുടെ ശാസനങ്ങളിലും ശ്രീവിജയത്തെ സംബന്ധിച്ച കുറിപ്പുകൾ കാണപ്പെടുന്നുണ്ട്. ലെയ്ഡൻ പട്ടയമെന്നു പ്രസിദ്ധമായ രാജരാജചോഴന്റെ ചെപ്പേടുകളിൽ കടാരത്തെ രാജാവായ ശ്രീമാരവിജയോത്തുംഗവർമ്മൻ ചൂഡാമണിവർമ്മന്റെ പുത്രൻ നാഗപട്ടണത്തിൽ ഒരു ബൗദ്ധവിഹാരത്തിനുവേണ്ടി സംഭാവന ചെയ്തതായി (അതിലെ സംസ്കൃതവിഭാഗത്തിൽ നിന്നു) കാണുന്നു. അതിലെ തമിഴ്‌വിഭാഗം ചൂഡാമണിവർമ്മൻ കടാരത്തെ രാജാവാണ് എന്നു പറഞ്ഞിരിക്കുന്നു.

സംസ്കൃതത്തിൽ കടാഹം എന്നും തമിഴിൽ കടാരം എന്നും പറയപ്പെടുന്നവ ഒരേ സ്ഥലത്തെയാണ് കുറിക്കുന്നതെന്നു ഗവേഷകന്മാർ കരുതുന്നു. 'പട്ടിനപ്പാലൈ' എന്ന സംഘകൃതി (ഇതു പത്തുപ്പാട്ട് എന്ന പദ്യസമാഹാരത്തിൽപ്പെട്ട ഒന്നാണ്) യിൽ കാഴകം എന്നു പറഞ്ഞിട്ടുള്ളതും അതുതന്നെയാണെന്നു പണ്ഡിതന്മാർ പലരും അഭിപ്രായപ്പെടുന്നു. ഈ സ്ഥലം സുമാത്രയുടെ ഉത്തരഭാഗത്തു സ്ഥിതിചെയ്യുന്നുവെന്നു അനേകം തെളിവുകൾസഹിതം ഡാക്ടർ കൃഷ്ണസ്വാമിഅയ്യങ്കാർ അഭിപ്രായപ്പെടുന്നു.

രാജരാജചോഴന്റെ അതിപ്രശസ്തപുത്രനായ രാജേന്ദ്രചോഴന്റെ സാമ്രാജ്യം മേഖലാബന്ധത്തിനു വെളിയിലുള്ള ദ്വീപാന്തരങ്ങളിലും വ്യാപിച്ചിരുന്നു. തന്റെ അപ്രതിമമായ നാവികസൈന്യത്തിന്റെ സഹായത്താൽ രാജേന്ദ്രൻ പുറമെയുള്ള ദേശങ്ങളെയും കീഴടക്കി. അദ്ദേഹത്തിന്റെ വിജയവൈജയന്തി കടലിനപ്പുറമുള്ള ദേശങ്ങളിലും പറന്നുകൊണ്ടിരുന്നു. ഈ 'ഭാരതനെപ്പോളിയ'ന്റെ ആഭ്യന്തരവിജയങ്ങളെപ്പററിയുള്ള വിശദവിവരണം ഇവിടെ അപ്രകൃതമാണ്. അതുകൊണ്ട് അദ്ദേഹത്തിന്റെ അന്യദേശവിജയങ്ങളെപ്പററിമാത്രം അല്പം പറയാം.

രാജേന്ദ്രചോഴൻ ഉത്തരദേശത്തുള്ള അനേകം ദേശങ്ങളെ കീഴടക്കി. അദ്ദേഹം തന്റെ നാവികസൈന്യത്തെ കടാരത്തേക്കു നയിക്കുന്നതിനു മുമ്പു കലിംഗം മുതലായ നാട്ടുകളെ കീഴടക്കിയേ തീരൂ എന്നുകണ്ടു. ചോഴരാജാവിന്റെ സേനാധിപന്മാരും ദണ്ഡനായകന്മാരും വടക്കു ഗംഗാതീരംവരെ ചെന്നു ധർമ്മപാലൻ, ഗോവിന്ദചന്ദ്രൻ, മഹീപാലൻ മുതലായ ഉപരാജാക്കന്മാരെ ജയിച്ചു തങ്ങളുടെ സമ്രാട്ടിന് അവരുടെ ദേശങ്ങൾ സമ്പാദിച്ചുകൊടുത്തു.

കടാരദേശത്തെ രാജാവായ സംഗ്രാമവിജയോത്തുംഗവർമ്മന്റെ നേക്ക് പോർ ചെയ്യാനായി പാലൂരിൽനിന്ന രാജേന്ദ്രചോഴ രാജാവിനാൽ അയയ്ക്കപ്പെട്ട മഹാസേന ചെന്നിടത്തെല്ലാം വിജയശ്രീലാളിതമായി. വിജയോത്തുംഗനെ തടവുകാരനാക്കി. അദ്ദേഹത്തിന്റെ ധനം, ആന മുതലായവയെ കൈപ്പററി. ശ്രീവിജയത്തെ കീഴടക്കി. അവിടെയുണ്ടായിരുന്ന വിദ്യാധരതോരണം, രത്നവാതായനം മുതലായവയെ കരസ്ഥമാക്കി. ഇതെല്ലാം ശാസനങ്ങൾ മൂലം അറിയാം.

രാജേന്ദ്രചോഴന്റെ കടാരവിജയം താൽക്കാലികമായ മന്നായിരിക്കാനേ തരമുള്ളു. ക്രി. പി. 1068-ലെ ഒരു ശിലാലേഖയിൽ വീരരാജേന്ദ്രചോഴൻ താൻ കടാരത്തെ തോല്പിച്ചുവെങ്കിലും അതു സമുദ്രങ്ങൾക്കപ്പുറം വളരെദൂരെ സ്ഥിതിചെയ്തിരുന്നതിനാൽ താൻ അതിനെ പരാജിതനായ രാജാവിന്റെ പക്കൽ തിരിച്ചു കൊടുത്തതായി അഭിമാനിച്ചുകാണുന്നു. ഏതാനും ആണ്ടുകൾക്ക ശേഷം ശ്രീവിജയം വീണ്ടും പ്രബലമായി ചോഴരാജാക്കന്മാരുടെ അധികാരത്തെ അവഗണിച്ചുകളഞ്ഞു.

ക്രി. പി. പതിമൂന്നാം നൂററാണ്ടിന്റെ മദ്ധ്യകാലത്തു കല്യാണമിത്രനാൽ എഴുതപ്പെട്ട ഒരു തിബെത്തു ഭാഷാഗ്രന്ഥമുണ്ട്. ആ ഗ്രന്ഥത്തിൽ വംഗദേശത്തെ ബൗദ്ധഭിക്ഷു ദീപങ്കരൻ അഥവാ അതീശൻ (അതിസ) എന്ന മഹാൻ സ്വർണ്ണദ്വീപത്തിലേയ്ക്കു യാത്രചെയ്തതിനെപ്പററി ഒരു കുറിപ്പു കാണുന്നുണ്ട്. ദീപങ്കരൻ വംഗദേശത്തു ജനിച്ച ആളാണെങ്കിലും (ക്രി. പി. 980—1053) തിബെത്തിൽ നിരന്തരം ബൗദ്ധമതപ്രചാരം ചെയ്തുകൊണ്ടിരുന്നു. ബൗദ്ധധർമ്മം ആ നാട്ടിൽ വേരൂന്നി ഗവൺമെന്റിന്റെ പ്രോത്സാഹനത്തിനു പാത്രമായി വളർന്നതിനു പ്രധാന കാരണഭൂതൻ അദ്ദേഹമാണ്. ശരച്ചന്ദ്രദാസിനാൽ നിർമ്മിതമായ 'തിബെത്തു നാട്ടിൽ ഭാരതീയ പണ്ഡിതന്മാർ' എന്ന ഗ്രന്ഥം മുഖേന ദീപങ്കരന്റെ ജീവചരിത്രത്തെ സംബന്ധിച്ചു ചില രസകരമായ വിവരങ്ങൾ അറിയാം. ആ ഗ്രന്ഥത്തിൽനിന്ന് ഏതാനും ഭാഗം താഴെ ചേർക്കുന്നു.

"ജംബുദ്വീപത്തിന് ഏററവും സമീപത്തു നവരത്നങ്ങളും ലോഹഖനികളും നിറഞ്ഞ ഒരു നാടുണ്ട്. അതിനു സ്വർണ്ണദ്വീപമെന്നു പേർ. ലാമാഗ്സേർഗ്ലിംപാ (Lama gser glim pa)

എന്ന ആൾ ഇവിടത്തെ രാജവംശത്തിലാണ് ജനിച്ചതു്. ബുദ്ധധർമ്മതത്വങ്ങളെല്ലാം നിസ്സന്ദേഹം അദ്ധ്യയനംചെയ്തു അതിലെ സിദ്ധാന്തങ്ങളനുസരിച്ചു ജീവിക്കാൻ അഭിലഷിച്ച അദ്ദേഹം ജംബുദ്വീപത്തിലെ വജ്രാസന (ബുദ്ധഗയ) ത്തിലേക്കു തീർത്ഥയാത്രചെയ്യാൻ താല്പര്യപ്പെട്ടു. അദ്ദേഹം അതിലേക്കായി തന്റെ പിതാവിൽനിന്നു അനുവാദം വാങ്ങി. വജ്രാസനത്തിലെ ആചാര്യപീഠത്തിൽ ആ കാലത്തു ഏററവും പ്രശസ്തനായ മഹാശ്രീരത്നൻ ആരോഹണം ചെയ്തിരുന്നു. സ്വർണ്ണദ്വീപത്തിലെ യുവരാജാവു് അദ്ദേഹത്തിന്റെ ഉയർന്ന ജീവിതരീതിയേയും ഉപദേശവാണികളേയും കണ്ടു അതിശയിച്ചു അവയാൽ വശീകൃതനായി, തന്നെ ശിഷ്യന്മാരിൽ ഒരുവനായി സ്വീകരിച്ചു തനിക്കു ധർമ്മമാർഗ്ഗം ഉപദേശിക്കണമെന്നു അദ്ദേഹത്തോടു അഭ്യർത്ഥിച്ചു. എന്നാൽ ആചാര്യനാകട്ടെ, യുവരാജാവു് ഈ ലോകജീവിതത്തിലെ സുഖങ്ങളെയെല്ലാം കൈവെടിഞ്ഞു രാജ്യാവകാശത്തെയും കളഞ്ഞു വെറും സാധാരണ ഭിക്ഷുവിന്റെനില കൈക്കൊണ്ടല്ലാതെ ആ അഭ്യർത്ഥനയെ സ്വീകരിക്കയില്ലെന്നു പ്രതിവചിച്ചു. യുവരാജാവു് ഇതു സമ്മതിച്ചു ഭിക്ഷുവിന്റെ കാവിവസ്ത്രങ്ങളണിഞ്ഞു ചെന്നപ്പോൾ ആചാര്യൻ അദ്ദേഹത്തിനു ധർമ്മകീർത്തിയെന്നു പേരിട്ടു.

ധർമ്മകീർത്തി അതിനുശേഷം സ്വർണ്ണദ്വീപത്തിലേക്കു തിരിച്ചുചെന്നു തന്റെ നാട്ടിൽ അക്കാലത്തു ധാർമ്മികമതം അംഗീകരിച്ചിരുന്ന എല്ലാവരേയും ബുദ്ധമതം സ്വീകരിക്കാൻ ഇടയാക്കി. അദ്ദേഹം സ്വർണ്ണദ്വീപവാസിയായിരുന്നിട്ടും അദ്ദേഹത്തിന്റെ വിശാലമായ വിജ്ഞാനവും ഗ്രന്ഥവൈദഗ്ദ്ധ്യവും മൂലം ലഭിച്ച യശസ്സ് സമുദ്രത്തിനപ്പുറമുള്ള നാടുകളിലും വ്യാപിച്ചിരുന്നു.

ദീപങ്കരൻ ചില വണിക്കുകളുടെ പിന്തുണയോടുകൂടി ഒരു വലിയ കപ്പലിൽകയറി സ്വർണ്ണദ്വീപത്തിലേക്കു പ്രയാണംചെയ്തു ആ യാത്ര പൂർത്തിയാകുന്നതിനു ഏതാനും മാസങ്ങൾ വേണ്ടിവന്നു. ഈ പ്രയാണത്തിനിടയ്ക്കു അനുഭവിക്കേണ്ടിവന്ന ക്ലേശങ്ങൾ വാചാമഗോചരമാണ്. ഭയങ്കരമായ കൊടുങ്കാറ്റു കൂടെക്കൂടെ ഉണ്ടായിക്കൊണ്ടിരുന്നതിനാൽ കടൽ ക്ഷോഭിച്ചു. യാത്രക്കാരുടെ മനസ്സു തീവ്രവേദനയനുഭവിച്ചു

അക്കാലത്ത് പൗരസ്ത്യപ്രദേശങ്ങളിൽ സ്വർണ്ണദ്വീപത്തിലാണ് ഇതരനാടുകളെ അപേക്ഷിച്ച് ബുദ്ധമതസിദ്ധാന്തങ്ങൾ കൂടുതലായി നിലനിന്നിരുന്നത്. അതിലേക്കു പ്രധാന കാരണഭൂതനായിരുന്ന ധർമ്മകീർത്തിയെ ജനങ്ങൾ അക്കാലത്തു ജീവിച്ചിരുന്ന മഹാന്മാരെല്ലാവരിലും മുഖ്യനെന്നു കരുതി ആദരിച്ചു. ദീപങ്കരൻ പന്ത്രണ്ടു വർഷങ്ങളിലധികം കാലം ഇവിടെ വസിച്ച് ബുദ്ധഭഗവാന്റെ ശ്രേഷ്ഠമായ തത്വോപദേശങ്ങളെ ധർമ്മകീർത്തിയിൽ നിന്നു ഗ്രഹിച്ചു. അതിനുശേഷം അദ്ദേഹം സ്വർണ്ണദ്വീപിൽനിന്നും വീണ്ടും കപ്പൽകയറി താമ്രദ്വീപം (ലങ്കാ) വഴി ഇന്ത്യയിലെത്തി.

മേൽപറഞ്ഞവ കൂടാതെ നേപ്പാളദേശത്തെ കൈയെഴുത്തു ഗ്രന്ഥങ്ങൾ പലതിൽനിന്നും ഇന്ത്യക്കും ജാവാ, സുമാത്രാ ദ്വീപുകൾക്കും തമ്മിൽ കരമാർഗ്ഗമായും കടൽമാർഗ്ഗമായും ഗതാഗതം അടിക്കടി നടന്നുവന്നിരുന്നുവെന്നു തെളിയുന്നു. പതിനൊന്നാം ശതവർഷത്തിൽ എഴുതപ്പെട്ടതായി വിചാരിക്കപ്പെടുന്ന ഹസ്തലിഖിത ഗ്രന്ഥമൊന്നിൽ 'യവദ്വീപത്തിൽ ദീപങ്കരർ' എന്ന തലക്കെട്ടിൽ ഒരു ഭംഗിയുള്ള ചിത്രവും വിവരണവും കാണപ്പെടുന്നു. പൂർവ്വഹിന്ദുക്കൾ ജാവാ, സുമാത്രാ എന്നീ ദ്വീപങ്ങളെയാണ് യവദ്വീപമെന്നു വിളിച്ചുവന്നത്. അതേ ഗ്രന്ഥത്തിലുള്ള മറ്റൊരു ചിത്രത്തിനു 'ശ്രീവിജയപുരത്തിൽ ലോകനാഥൻ' എന്നപേർ കൊടുത്തിരിക്കുന്നു. ഇതിൽനിന്നും വളരെ കാലമായി ഭാരതത്തിലെ ജനങ്ങൾക്കു അന്യനാടുകളെക്കുറിച്ചു വിശദമായ അറിവുണ്ടായിരുന്നുവെന്നും പതിനൊന്നാം നൂററാണ്ടിന്റെ ആരംഭത്തിലെ നേപ്പാള ചിത്രകാരന്മാർ സുമാത്രയെപ്പററിയും ശ്രീവിജയത്തെപ്പററിയും അറിഞ്ഞിരുന്നുള്ളു എന്നും സ്പഷ്ടമാകുന്നു.

ഗുണാഢ്യന്റെ ബൃഹൽക്കഥയെ ഹ്രസ്വമാക്കി സോമദേവനാൽ നിർമ്മിക്കപ്പെട്ട കഥാസരിത്സാഗര (ക്രി. പി. പന്ത്രണ്ടാം ശതവർഷം) ത്തിൽ പ്രാചീന ഇന്ത്യയിലെ വർത്തകശ്രേഷ്ഠന്മാർ സ്വർണ്ണദ്വീപത്തോടും അതിനടുത്ത നാടുകളോടും സഖ്യം ചെയ്തു സാധനവിനിമയം ചെയ്തുവന്നതിനെക്കാണിക്കുന്ന അനേകം സംഭവങ്ങളുണ്ട്.

ഏതാണ്ടു ആയിരം സംവത്സരത്തിലധികം കാലമായി ഇന്ത്യക്കും പൗരസ്ത്യ ദേശങ്ങൾക്കും തമ്മിൽ നിലനിന്ന സ്നേഹബന്ധത്തെയും ആ ബന്ധം ഏർപ്പെടുന്നതിനിടയായ ഗതാഗതമാർഗ്ഗങ്ങളെയുംപററി മുമ്പു സൂചിപ്പിച്ചുവല്ലോ. എങ്കിലും ഈ അയൽ നാട്ടിലെ ഉപനിവേശസംഭവങ്ങളാലും വാണിജ്യവ്യവസ്ഥകളാലും (സാധനവിനിമയത്താലും) മതപ്രചാരത്താലും ഈ രണ്ടു നാട്ടുകളുടേയും നാഗരികത്വം, മതം, സാമുദായികജീവിതം കലാഭിവൃദ്ധി എന്നിവ അല്പമെങ്കിലും മാറിയിട്ടുണ്ടോ എന്നു നോക്കുന്നതു രസകരമായിരിക്കും.

ക്രിസ്ത്വാബ്ദാരംഭം മുതലേ ദ്രാവിഡന്മാർക്കും മലയാദ്വീപവാസികൾക്കും തമ്മിൽ കടൽമാർഗ്ഗമായി ബന്ധം ഏർപ്പെട്ടിരുന്നതായി ഇതിനുമുമ്പു പല സന്ദർഭങ്ങളിലും പറഞ്ഞിട്ടുണ്ടു. ഇന്ത്യയിലെ പൂർവ്വതീര നഗരങ്ങളിൽനിന്നു ഇൻഡ്യൻമഹാസമുദ്രംവഴി ആഫ്രിക്കാഖണ്ഡത്തേയും, മലയാപദ്വീപിനേയും യോജിപ്പിക്കുന്ന വിധത്തിൽ പ്രബലമായ കടൽമാർഗ്ഗഗതാഗതം പണ്ടുപണ്ടേ നടന്നുവന്നിരുന്നുവെന്നു ധൈര്യമായി പറയാൻ കഴിയും. ഈ വമ്പിച്ച കടൽ മാർഗ്ഗത്തിൽകൂടി യാത്രചെയ്യുന്നവർ ടാപ്രൊബേൻ എന്ന പേരാൽ വിളിക്കപ്പെട്ടിരുന്ന ലങ്കാദ്വീപിൽ ഏതാനും ദിവസങ്ങൾ ക്ഷീണം തീർത്തിട്ടു യാത്ര തുടരുക പതിവാണ്. പ്രാചീനയവനഗ്രന്ഥകാരന്മാരും മററുള്ളവരും ഇന്ത്യ, മലയാ, ആഫ്രിക്ക എന്നീ മൂന്നു ദേശങ്ങളിലെ സമുദ്രതീരനാമങ്ങളെപ്പററി എഴുതിവച്ചിട്ടുള്ള കുറിപ്പുകൾ തമ്മിൽ യോജിപ്പില്ലായ്മ കാണാമെങ്കിലും ആധുനിക ഭൂമിശാസ്ത്രഗവേഷകന്മാരുടെ അഭിപ്രായമനുസരിച്ചു നോക്കുമ്പോൾ പഴയ കുറിപ്പുകളുടെ താല്പര്യം വ്യക്തമാകാതിരിക്കയില്ല. ഏതുതരം ആപത്തിനേയും വകവയ്ക്കാത്ത അചഞ്ചലമനോധൈര്യവും തന്റേടവും നിറഞ്ഞ പ്രാചീന ഭാരതത്തിലെ കർണ്ണധാരന്മാർ ലങ്കയിൽനിന്നു ജാവായിലേക്കും ജാവായിൽനിന്നു മഡഗാസ്കറിലേക്കും കോളിളകി മറിയുന്ന കടലിൽകൂടി തങ്ങളുടെ കപ്പലുകളെ നയിച്ചുവന്നു എന്നതിനെ ആരും എതിർക്കുന്നില്ല. ഫാഹിയനും അതിനു ശേഷം ഗുണവർമ്മനും (ക്രി. പി. 400) നല്ലപോലെ പരിചിതമായ ഈ കടൽമാർഗ്ഗത്തൂടെ മുൻപറഞ്ഞ നാട്ടുകളിലേക്കു ചെന്നിരിക്കണമെന്നതിനു സംശയമില്ല. ഏഷ്യാഖണ്ഡത്തിൽ നിന്നു അയൽ ദേശ

ങ്ങളിലേക്ക ഉപനിവേശം ചെയ്തു സ്ഥിരമായി താമസിക്കാനാഗ്രഹിച്ച ജനങ്ങൾക്ക മലയാ ഉപദ്വീപ് ഒരു സങ്കേതമായിട്ടും ദൂരം നാഗരികത്വം നടപടികൾ എന്നിവയാൽ വേർപെട്ടിരുന്ന വ്യാപാരികൾക്കും മററുള്ളവർക്കും ഒരു താവളമായിട്ടും തീർന്നു. പരിഷ്കൃതലോകത്തു അത്യധികം ഉന്നതമായ ഒരു സ്ഥാനമാണ അക്കാലത്തു് അതിനുണ്ടായിരുന്നതു്.

മലയാക്കാർ സുമാത്രായിൽ ഇന്ത്യൻ നാഗരികത്വസംസർഗ്ഗത്താൽ തങ്ങളുടെ ജീവിതരീതിയിലും ലക്ഷ്യങ്ങളിലും വളരെ ദൂരം പുരോഗതി പ്രാപിച്ചു വിളങ്ങി. മലയൻ ഭാഷയിൽ പഴക്കമേറിയ അന്യഭാഷാ പദങ്ങളെല്ലാം സംസ്കൃതശബ്ദങ്ങളാണെന്ന പണ്ഡിതന്മാർ വിചാരിക്കുന്നു. ആ ഭാഷയിൽ മതം, സന്മാർഗ്ഗം, വാനശാസ്ത്രം, സ്ഥാവരശാസ്ത്രം മുതലായവയെ കാണിക്കുന്ന പദങ്ങളും നിത്യോപയോഗത്തിനുള്ള പദങ്ങളും മിക്കവാറും സംസ്കൃതമോ അതിന്റെ തത്ഭവമോ ആണുപോലും. അവർ ഏററവും ബഹുമാനത്തോടുകൂടി ആരാധിച്ചുവരുന്നതു് ഹിന്ദുദേവതകളെയാകുന്നു. അതിനൊത്ത പടിയായിട്ടേ മലയൻ ദേവതകൾ ആരാധിക്കപ്പെടുന്നുള്ളു.

ജാവായുടെ കിഴക്കായി സ്ഥിതിചെയ്യുന്ന ബാലിദ്വീപു ഇന്നും പുരാതന സംസ്കാരകേന്ദ്രമായി വിളങ്ങുന്നു. അവിടത്തുകാർ മിക്കവാറും ഹിന്ദുക്കളോ ബുദ്ധമതക്കാരോ ആണ്. അവർ ഇന്നും മതാനുഷ്ഠാനങ്ങളിൽ പ്രത്യേകം നിഷ്ഠ പ്രദർശിപ്പിച്ചു വരുന്നു. അവിടത്തെ മിക്ക ഗ്രാമങ്ങളിലും നമ്മുടെ നാട്ടിലെപ്പോലെ ക്ഷേത്രങ്ങളുണ്ട്. ക്ഷേത്രങ്ങൾ ആഘോഷമായി സ്ഥാപിക്കുമ്പോൾ നടത്തുന്ന ചടങ്ങുകൾ ഇവിടത്തുകാൎക്ക പുത്തരിയല്ല. ബാലിവാസികളായ ഹിന്ദുക്കളുടെ ഈശ്വരാരാധനയും നമ്മുടെ ഈശ്വരാരാധനയും തമ്മിൽ അത്ഭുതകരമായ സാദൃശ്യം കാണപ്പെടുന്നു. നമ്മുടെ കൂട്ടുകുടുംബസമ്പ്രദായം, പിതൃക്കളുടെ ആരാധന, അടികടത്തൽ, അന്നപ്രാശനം, സംസ്കാരകർമ്മങ്ങൾ, വിവാഹനടപടികൾ, വിനോദരീതികൾ എന്നിവ ബാലിദ്വീപിലും കാണ്മാനുണ്ട്. ഇവയെല്ലാം കേരളീയർ പുരാതനകാലത്തു ബാലിദ്വീപിൽ ഉപനിവേശം ചെയ്തിരുന്നുവെന്ന അനുമാനിക്കുന്നതിനു നമ്മെ സഹായിക്കുന്നു.

ക്രി. പി. ഒമ്പതാംനൂററാണ്ടിൽ മൂന്നാമത്തെ പ്രാബല്യം ഹിന്ദുക്കൾ അന്യദേശങ്ങളിൽ കുടിയേറിത്തുടങ്ങി. ഈ ഉപനിവേശം മിക്കവാറും ദക്ഷിണഇന്ത്യയിൽനിന്നുണ്ടായതായി അറിയുന്നു. ഇക്കാലത്താണ് ശ്രീവിജയം (സുമാത്രാ) പെട്ടെന്നു നാഗരികകലാപീഠമായി ഉയർന്നതു്. ആ സംസ്കാരപാരമ്യത്തിന്റെ ഔന്നത്യവും വ്യാപ്തിയും ജാവായിൽ മാത്രമല്ല ഇന്ത്യയിലും വ്യാപിച്ചു. മുൻപറഞ്ഞ നാളന്ദാശാസനം ഈ പ്രസ്താവനക്കു ഉപോൽബലകമായിരിക്കുന്നു.

ഇന്ത്യയുടെ പാരമാർത്ഥികലക്ഷ്യങ്ങളാൽ പ്രേരിതരായ ജാവാനിവാസികൾ അതിന്റെ ഉന്നതമായ ലക്ഷ്യങ്ങൾക്കിണങ്ങിയ വിധത്തിൽ വിശ്വവിഖ്യാതമായ ബോറോബുദൂർ ശില്പങ്ങൾ നിർമ്മിച്ചതു് ഇക്കാലത്താണ്. പൗരസ്ത്യശില്പങ്ങളുടെ കൂട്ടത്തിൽ അതിനു സദൃശമായിട്ടുള്ളതു് വളരെ ചുരുക്കമാണ്. ശ്രീ ഈശാനവിജയധർമ്മോത്തുംഗ (ക്രി. പി. 950) ന്റെകാലശേഷം, ജാവാദ്വീപുമുഴുവൻ ഏകച്ഛത്രാധിപതിയായി ഭരിച്ചിരുന്ന ത്രിഭുവനോത്തുംഗദേവന്റെ കാലംവരെ ബുദ്ധമതമായിരുന്നു അവിടത്തെ രാജകീയമതം. എങ്കിലും ഇതരമതങ്ങളെ പിന്തുടരുന്നവരെ ഇല്ലാതിരുന്നില്ല. ശൈവമതാനുസാരികളുടെ എണ്ണം ഏററവും അധികമായിരുന്നു. തന്നിമിത്തം പത്തും പതിനൊന്നും പന്ത്രണ്ടും നൂററാണ്ടുകളിൽ ജാവായ്ക്കു സമീപമുള്ള കാംബോജ (കംബോഡിയ) ത്തിൽ ആ പ്രദേശത്തെ ഭരിച്ച ഖമേർ-ക്മേർകളുടെ ശില്പകല അതിന്റെ ഉച്ചസ്ഥിതിയെ പ്രാപിച്ചിരുന്നു. ഇക്കാലത്തു ജാവായിൽ ഏററവും പ്രസിദ്ധപ്പെട്ട പ്രംബാനം, പനാതരൻ എന്നീ രണ്ടു വൻകോവിലുകളിലും വൈദികമത പ്രകാരമുള്ള ശിലാവിഗ്രഹങ്ങൾ പ്രതിഷ്ഠ ചെയ്യപ്പെട്ടിരിക്കുന്നു. കാംബോജത്തിലാകട്ടെ ഒമ്പതാം നൂററാണ്ടിൽ ലോകപ്രസിദ്ധിനേടിയ അംഗ്കോർതോം ശിവക്ഷേത്രവും അതുല്യമായ ശില്പഭംഗി തികഞ്ഞ അംഗ്കോർവാട് വിഷ്ണുക്ഷേത്രവും കെട്ടിത്തീർന്നു. ഒടുവിൽ പറഞ്ഞ ക്ഷേത്രത്തിന്റെ പണി, പരമവിഷ്ണുലോകൻ എന്ന കാംബോജ രാജാവിനാൽ ക്രി. പി. 1150-ൽ പൂർത്തിയാക്കപ്പെട്ടതായിക്കാണുന്നു. മോൺഷ്യർകാപാരതൊൻ ഇങ്ങനെ എഴുതിയിരിക്കുന്നു:—

"ഈ ശിൽപങ്ങൾ ഹിന്ദുക്കളുടെ നാഗരികകലാജ്ഞാനത്തിന്നും ശിൽപചാതുരിക്കും ഉത്തമദൃഷ്ടാന്തങ്ങളായി വിളങ്ങുന്നു. ആ പ്രദേശത്തു വസിക്കുന്ന ക്മേർകളുടെ പ്രകൃതിജ്ഞാനത്തെയും നിർമ്മാണപാടവത്തെയും കടന്നു അവ ഉന്നതമായി ശോഭിക്കുന്നു. അതിനാൽ ഗവേഷകന്മാരിൽ പലരും ആ രാജ്യത്തിന്റെ ഭരണമഹിമക്ക് ഇന്ത്യയിൽനിന്നു അവിടെ കുടിയേറി ക്രി. പി. എട്ടാം നൂററാണ്ടുമുതൽ പതിനാറാം നൂററാണ്ടുവരെ വാണിരുന്ന ഹിന്ദുക്കളാണ് പ്രധാനകാരണഭൂതരെന്നു കരുതുന്നു".

ബോറോബുദൂർ ശില്പത്തെ 'ഈ ലോകത്തിലെ അത്ഭുതക്കാഴ്ചകളിലൊന്നായി കരുതേണ്ടതാണ്' എന്നു ഒരു ശില്പശാസ്ത്രവിദഗ്ദ്ധൻ പ്രസ്താവിക്കുന്നു. അതു ഏഴു നിലകളുള്ള ഒരു വമ്പിച്ച സൗധമാണ്. അതിന്റെ അടിത്തട്ടിന് നാനൂറു ചതുരശ്ര അടിക്കുമേൽ വിസ്തീർണ്ണമുണ്ട്. അത്രമാത്രം വിശാലമായിരിക്കുന്ന അതിന്റെ ശില്പഭംഗിയും കെട്ടിടങ്ങളുടെ ഘടനയും അവ അർഹിക്കുന്നിടത്തോളം പ്രശംസിക്കപ്പെട്ടു കാണുന്നില്ല. അതിന്റെ അഴക് അതോടൊന്നിച്ചു അവസാനിക്കുന്നില്ല. അത്ഭുതകരമായ ശക്തി തികഞ്ഞ ശില്പികൾ കൊത്തിയിട്ടുള്ള ശില്പങ്ങളുടെ ഭംഗിവിശേഷം കൊണ്ടാണ് ബോറോബുദൂറിന് ഇത്രമെച്ചം. പ്രസ്തുത കലാകുശലന്മാർ തികഞ്ഞ പ്രകൃതിരാമണീയകത്തെ ചേതോഹരമായി പ്രദർശിപ്പിച്ചിരിക്കുന്നു. അവരുടെ പ്രയത്നമഹത്വം എത്ര വമ്പിച്ചതാണ്? "ഈ ശില്പങ്ങളെ ഒന്നിനു സമീപം മറെറാന്നായി നിരത്തിവച്ചാൽ സുമാർ മൂന്നു മൈലിലധികം ദൂരം വ്യാപിച്ചിരിക്കും" പോലും!. അവയുടെ മേന്മയെപ്പററി ഹാവെൽധ്വര എഴുതിയിട്ടുള്ളതു നോക്കുക. 'ബോറോബുദൂർ ശില്പങ്ങളുടെ ചേതോഹരത്വം പരമമായ സത്യാവിഷ്കരണത്തിലാണ് സ്ഥിതിചെയ്യുന്നതു്. ശില്പനിർമ്മിതി സംബന്ധിച്ചു കഠിന നിയമങ്ങളുടെ ശൃംഖലകളെ അവർ ഉടച്ചെറിഞ്ഞു. അവരുടെ പാടവം നിരൂപണപരിധിയെ ലംഘിച്ചു. ദൈവികമേന്മ പൊങ്ങിത്തുളുമ്പുന്ന അത്ഭുതകരമായ ഈ ശില്പങ്ങളുടെ ഔന്നത്യം കരുതുമ്പോൾ ഇവക്കു തുല്യമായി പാശ്ചാത്യശില്പങ്ങൾ ഇല്ലെന്നു തന്നെ പറയാം. ഈ ബോറോബുദൂർ ശില്പികൾ പ്രകൃതിയെ ശരിക്കു ചിത്രീകരിച്ചു രൂപവൽക്കരിക്കുന്ന

തിന്റെ സാമർത്ഥ്യം സമ്പാദിച്ചവരായിരുന്നു. അവരുടെ പ്രയത്നവും പാടവവും പാരമാർത്ഥികസേവനങ്ങൾക്കു വേണ്ടി അർപ്പണം ചെയ്യപ്പെട്ടു. ലോകത്തു മറെറാരു ദേശത്തും മറെറാരു കാലത്തും കാണാൻകഴിയാത്തവിധം പാടവം അവർ പ്രകടിപ്പിച്ചിരിക്കുന്നു.

പാശ്ചാത്യകലാപണ്ഡിതന്മാരുടെ അതിരററ പ്രശംസയ്ക്കു അർഹമായിത്തീർന്ന ബോറോബുദൂർ ശില്പങ്ങളുടെ ജന്മഭൂമി ഇന്ത്യയാണെന്നുള്ള വാസ്തവത്തെ ആരും എതിർക്കുന്നില്ല. എല്ലാവരാലും സമ്മതിക്കപ്പെട്ട ഒരു പരമാർത്ഥമാണത്. എന്തുകൊണ്ടെന്നാൽ ഈ ശില്പങ്ങളാൽ വ്യക്തമാകുന്ന സംഭവങ്ങൾ മുഴുവൻ ബുദ്ധമതഗ്രന്ഥങ്ങളിലും ഹിന്ദുക്കളുടെ പുരാതനമതഗ്രന്ഥങ്ങളിലും കാണപ്പെടുന്നവയാണ്. ഫെർഗൂസൻ എന്ന ചിത്രകലാവിദഗ്ദ്ധൻ, ബോറോബുദൂർ ശില്പങ്ങൾ നിർമ്മിച്ച ശില്പികൾ പശ്ചിമഇന്ത്യയിൽനിന്നു അവിടെ കുടിയേറിയവരാണെന്നും ആ ശില്പങ്ങളുടെ ലക്ഷണങ്ങളും അലങ്കാരപ്പണികളും അജന്താ, നാസിക് മുതലായ സ്ഥലങ്ങളിലുള്ള ഗുഹാക്ഷേത്രങ്ങളിലേതുമായി മിക്കവാറും ഒത്തിരിക്കുന്നതുകൊണ്ടു അതിനെപ്പററി സന്ദേഹിക്കുന്നതിനു വകയില്ലെന്നും ദൃഢമായിവിശ്വസിക്കുന്നു. (Havell's Indian Sculpture and Painting, p. 30).

ജാവാദ്വീപിലുള്ള പണ്ടത്തെ ആര്യബൗദ്ധാവശിഷ്ടങ്ങൾ പ്രകൃതിയിലെ നശീകരണശക്തികളാൽ നിശ്ശേഷം നശിച്ചുപോകാതെ അവയെ കണ്ടുപിടിച്ചു അവയുടെ മേന്മ ലോകത്തിനു കാണിച്ചുകൊടുത്ത മെച്ചം സർ സ്റ്റാംഫോർഡ് റാഫിൾസിനാണുള്ളത്. അദ്ദേഹത്തിന്റെ വിശിഷ്ടസേവനത്താൽ ബോറോബുദൂർ ശില്പങ്ങൾ മുഴുവൻ ലോകത്തിന്റെ സ്മരണയ്ക്കും പ്രശംസയ്ക്കും പാത്രമായി. കല്ലും മുള്ളും മണലും കുമിഞ്ഞു പാഴായിക്കിടന്ന ആ സ്ഥലത്തെ പ്രകൃതിയുടെ പ്രവർത്തനത്താൽ നഷ്ടപ്പെട്ടുപോകാതെ സംരക്ഷിച്ചു ലോകത്തിലെ അത്ഭുതക്കാഴ്ചകളിലൊന്നായി വിളങ്ങത്തക്ക നിലയിലേക്കു നയിച്ച മഹാമനസ്കത നിറഞ്ഞ ആ ആംഗലമാന്യന്റെ നേർക്കു ഭാവിസന്താനങ്ങൾ എത്രയോ കടപ്പെട്ടിട്ടുണ്ട്. പുരാണസ്മൃതിചിഹ്നങ്ങളെ സംരക്ഷിക്കുന്നതിനു വേണ്ട ചട്ടങ്ങൾ നിർമ്മിക്കുന്നതിനും വളരെ നാൾ മുമ്പ് ഈ കാര്യത്തിൽ അദ്ദേഹം കാണിച്ച ശ്രദ്ധയും ഉത്സാ

രവും ഏററവും പ്രശംസനീയംതന്നെ. ഇന്ത്യ-ജാവാ നാഗരികത്വത്തെപ്പററി നാം തെളിവുസഹിതം എഴുതുന്നതിനു അദ്ദേഹത്തിന്റെ ദീർഘപ്രയത്നങ്ങളും ഗവേഷണപാടവവും ആണു പ്രധാന അവലംബമായിത്തീർന്നിരിക്കുന്നതു.

ഭാരതീയസംസ്കാരത്തിനു ചൈനയിലും വളരെ പ്രാബല്യമുണ്ടായിട്ടുണ്ട്. ഇന്ത്യയും ചൈനയും തമ്മിലുണ്ടായിരുന്ന സംസ്കാരവിനിമയം സംബന്ധിച്ച ലക്ഷ്യങ്ങളിൽ, അവിടെ ബുദ്ധമതം പ്രചരിച്ചശേഷമുള്ളവയേ ഇന്നു അവശേഷിച്ചിട്ടുള്ളു. ക്രി. പി 67-ൽ ഒരു ചൈനാ ചക്രവർത്തി തന്റെ രാജധാനിയിൽ ബുദ്ധമതത്തിനു സ്വാഗതമരുളി. അതിനെത്തുടർന്നു അസംഖ്യം ഭാരതീയ വിജ്ഞാനികൾ ചൈനയിലേക്കു പോയി. അക്കാലത്തു അനവധി ചൈനസിദ്ധന്മാരും പണ്ഡിതന്മാരും ബുദ്ധമതം മുഖേനയുള്ള സംസ്കാരവിനിമയത്തിലേർപ്പെട്ടുകൊണ്ടു ഭാരതത്തിലെത്തിയിരുന്നു. ചൈന സംസ്കാരത്തിന്മേൽ ഭാരതത്തിനുള്ള സ്വാധീനശക്തി അപരിമിതമാണ്. അവിടത്തെ തത്വശാസ്ത്രം, ഭാഷാശാസ്ത്രം, ശില്പശാസ്ത്രം മുതലായവയിലെല്ലാം ഭാരതീയത്വം പ്രതിബിംബിക്കുന്നു. ഇന്ത്യയിലെ ബുദ്ധമതപരവും അല്ലാത്തതുമായ വിശിഷ്ടകൃതികളെല്ലാം വളരെ മുമ്പേതന്നെ ചൈന ഭാഷയിലേക്കു തർജ്ജിമചെയ്തിട്ടുണ്ട്. ഇവിടത്തെ കലാവിദ്യകളും ചിന്തകളും സമ്പ്രദായങ്ങളും മതാനുഷ്ഠാനക്രമങ്ങളും സമുദായനപടികളും മററും ചൈനാ സാഹിത്യകൃതികളിൽ. പകർന്നുകാണുന്നു. ഭാരതീയസംസ്കാരത്തിന്റെ സംരക്ഷണത്തിനും വികാസത്തിനും വേണ്ടി മഹത്തായ ഒരു സേവനമാണ് ചൈന സാഹിത്യം ചെയ്തിട്ടുള്ളതു്. പുരാതന ഭാരതത്തെ സംബന്ധിച്ച വിലയേറിയ വിവരങ്ങൾ പലതും ചൈനഗ്രന്ഥങ്ങൾ ഇന്നും ലോകത്തിനു നൽകിക്കൊണ്ടിരിക്കുന്നു.

മുമ്പു പറഞ്ഞ നാടുകൾക്കു പുറമെ നമ്മുടെ സംസ്കാരം അഫ്ഘാനിസ്ഥാൻ, തിബെത്തു് ആദിയായ പല ദേശങ്ങളിലേക്കും വ്യാപിച്ചിട്ടുണ്ട്. മഹമ്മദീയാക്രമണത്തിനു മുമ്പുതന്നെ ഭാരതീയസംസ്കാരത്തിനു അഫ്ഘാനിസ്ഥാനിൽ പ്രതിഷ്ഠലഭിച്ചിരുന്നു. അതുവഴിയാണ് പശ്ചിമദേശങ്ങളിലേയ്ക്കു ഇവിടത്തെ നാഗരികത്വം പടർന്നതു. നമ്മുടെ മതം, ഭാഷ, സമുദായസ്ഥിതി,

ശില്പം മുതലായവയ്ക്കു ആ ദേശങ്ങളിൽ പണ്ടുണ്ടായിരുന്ന പ്രോത്സാഹനശക്തിയുടെ ലക്ഷ്യങ്ങൾ ഇന്നും അവിടങ്ങളിൽ കാണ്മാനുണ്ട്.

## VI

### ശിലാശാസനങ്ങളുടേയും താമ്രശാസനങ്ങളുടേയും പകർത്തൽ വിധം.

### എ. ശിലാലിഖിതങ്ങൾ.

ഒന്നാമത്തെ രീതി.

൧. ലിഖിതമുള്ള ഭാഗത്തെ നല്ലവണ്ണം കഴുകി അതിന്മേലുള്ള പൊടി, പായൽ, അഴുക്ക മുതലായവയെ മാററണം. ആവശ്യമെങ്കിൽ ഉളി മുതലായവ ഉപയോഗിച്ചുകൂടാ. അക്ഷരങ്ങളെ വ്യക്തമാക്കാൻ വേണ്ടി കറുപ്പിക്കാൻ പാടില്ല.

൨. അച്ചടിക്കാനുപയോഗിക്കുന്ന വലിപ്പമേറിയതും ഉയർന്ന തരത്തിലുള്ളതുമായ ഒരു കടലാസെടുത്തു അതിനെ അല്പനേരം വെള്ളത്തിൽ താഴ്ത്തുക. തീരെ പഴക്കമുള്ള ലിഖിതങ്ങൾക്ക സാധാരണ നാടൻ കടലാസാണു നന്ന്.

3. കടലാസിനെ ശിലയിൽ പതിക്കുംമുമ്പു ശിലയെ നല്ലവണ്ണം നനയ്ക്കുക.

4. നനച്ച കടലാസിനെ നാലു മൂലകളിലായി പിടിച്ചെടുത്തു ശിലയിൽ എഴുത്തുള്ള ഭാഗത്തു പതിക്കുക. ഈർപ്പംമൂലം അതു നല്ലവണ്ണം ഒട്ടിപ്പിടിച്ചുകൊള്ളും.

5. കട്ടിയുള്ള ബ്രഷ് കൊണ്ടു കടലാസിൻെറ നടുവിൽ നിന്നും വശങ്ങളിലേക്ക അടിച്ചു ഇടയ്ക്കുള്ള വായുവിനെ നിശ്ശേഷം കളയുക. ശിലാലിഖിതത്തിൻെറ രൂപം ശരിക്ക കിട്ടുന്നതുവരെ

മേൽപ്രകാരം കടലാസിൽ ബ്രഷ് കൊണ്ടു അടിക്കേണ്ടതാണ്. കല്ലിൽ വലിയ കുഴിയുള്ള ഭാഗങ്ങളിൽ കടലാസ് കീറിയേക്കും. അപ്പോൾ മറെറാരു കടലാസ് അതിന്റെ മേൽ പററിച്ചു ബ്രഷ് കൊണ്ടു അടിക്കേണ്ടതാണ്. ഇങ്ങനെ വേണ്ടിവന്നാൽ മൂന്നു കടലാസുവരെ ഒട്ടിക്കാം.

6. ബ്രഷ് കൊണ്ടുള്ള അടി പൂർത്തിയായശേഷം കടലാസിനെ ഇളക്കി എടുക്കാൻ ശ്രമിക്കരുത്. താനേ ഉണങ്ങി ഇളകിക്കൊള്ളും.

7. ബ്രഷ്കൊണ്ടുള്ള ജോലി തീന്നു ഉണങ്ങികഴിഞ്ഞാൽ ആ കടലാസ് ശിലാലിഖിതത്തിന്റെ ഒരു ശരിപകർപ്പായിരിക്കും. അതിനെ ചുരുട്ടി സൂക്ഷിച്ചുകൊള്ളണം. നനയാനിടവരുത്തരുത്.

8. ഇപ്രകാരം പകർപ്പുണ്ടാക്കുന്നതിനു നല്ല പരിശീലനം അത്യാവശ്യമാണ്.

രണ്ടാമത്തെ രീതി.

---

1. ഇത് ഒന്നാമത്തെ രീതിയോടൊന്നിച്ചു ചെയ്യാവുന്നതാണ്. ഈ രീതിമൂലം പകർപ്പ് കൂടുതൽ പ്രയോജനകരമായിത്തീരുന്നു. പക്ഷെ ഇതിലേക്കു കൂടുതൽ ഉപകരണങ്ങളും പരിചയവും അത്യന്താപേക്ഷിതമാണ്.

2. അച്ചടിശാലകളിൽ ഉപയോഗിക്കാറുള്ള 'ഇങ്ക്റോളർ' എടുത്തു അതിൽ മഷി പുരട്ടിയശേഷം മുൻപറഞ്ഞ കടലാസ് ശിലയിലിരിക്കുമ്പോൾ തീരെ ഉണങ്ങുന്നതിനു മുമ്പായി അതിന്റെ മേൽ ഉരുട്ടുക. അല്ലെങ്കിൽ ഇതിലേക്കു വേണ്ടി ഉണ്ടാക്കപ്പെട്ടിട്ടുള്ള 'ഢാബർ' എന്ന ഉപകരണംമൂലവും മഷി പുരട്ടാം. ഉയർന്ന ഭാഗങ്ങളെല്ലാം കറുത്തും മററു ഭാഗങ്ങൾ വെളുത്തും കാണാം.

3. മഷി ഉണങ്ങുന്നതുവരെ കടലാസു ശിലയിൽത്തന്നെ ഇരിക്കട്ടെ. അതിനുശേഷം ഇളക്കിയെടുത്തു ചുരുട്ടിക്കൊള്ളുക.

4. ഇതിലേക്കുപയോഗിക്കുന്ന മഷി പെർഷ്യൻ ഇങ്കോ, ലാമ്പ്_ബ്ലാക്കും പശയും വെള്ളവും കലർത്തിയുണ്ടാക്കിയതോ ആയിരിക്കണം. ഇവ ക്രമത്തിലധികമായിപ്പോകാതെ സൂക്ഷിക്കണം. മഷി തേയ്ക്കുന്നതിൽ പ്രത്യേകം സൂക്ഷ്മം വേണ്ടതാണ്.

### ൫. താമ്രലിഖിതങ്ങൾ മുതലായവ.

1. സോപ്പും വെള്ളവും ഉപയോഗിച്ചു കഴുകണം.

2. ഉണങ്ങിയശേഷം അതിൽ അച്ചടിമഷി തേയ്ക്കണം. ഇതിലേക്ക 'ഡാബർ' കൂടിയേ തീരൂ.

3. അതിനുശേഷം കട്ടിയും മൃദുത്വവുമുള്ള കടലാസ് അതിൽ പതിക്കണം. മീതെ എന്തെങ്കിലും കൊണ്ടു അധികം ബലം പ്രയോഗിക്കാതെ സമ്മർദ്ദിക്കുന്നതായാൽ എഴുത്തുകൾ പതിയുന്നതാണ്.

4. അനന്തരം താമ്രശാസനത്തെ ടർപ്പന്റൈൻ ഒഴിച്ചിട്ടു കൊണ്ടു ശുദ്ധിയാക്കണം. പിന്നീടു സോപ്പും വെള്ളവും ഉപയോഗിക്കാം.

## VII

### സംരക്ഷണം.

ഭാരതീയപുരാതനവസ്തുഗവേഷണം മററു പൗരസ്ത്യപ്രദേശങ്ങളിൽ നിന്ന് ഏതെങ്കിലും വിധത്തിൽ മെച്ചമാണെങ്കിൽ അതു വ്യവസ്ഥാപിതമായ സ്മാരകസംരക്ഷണത്തിൽ മാത്രമാണ്. പ്രകൃതിയുടെ നശീകരണശക്തിയോടു മല്ലിടേണ്ട ആവശ്യകത നേരത്തെ തന്നെ ഭാരതീയർ അറിഞ്ഞിരുന്നു. സർ അലക്സാണ്ടർ കന്നിംഗ്ഹാമിന്റെ കാലത്തു സ്മാരകസംരക്ഷണജോലി മുഴുവൻ അതാതു ഗവർമെന്റുകളെയാണ് ഏല്പിച്ചിരുന്നത്. ഇരുപതാംനൂററാണ്ടിന്റെ ആദ്യഘട്ടത്തിൽ ലാർഡ കർസൺ ദേശീയസ്മാരകസംരക്ഷണത്തിന് സ്ഥിരവും വ്യാപകവുമായ ഒരു പ്രവൃത്തിപദ്ധതി നടപ്പിൽ വരുത്തി. ഈജിപ്തിലെ അഭിനന്ദനീയമായ സംരക്ഷണവും പശ്ചിമ ഏഷ്യയിലെ മഴക്കുറവും അവിടങ്ങളിലെ സ്മാരകസംരക്ഷണജോലിയെ ലഘുപ്പെടുത്തുന്നു. ഇൻഡ്യയിലാകട്ടെ സംരക്ഷണം ചെയ്യാതെ കുറച്ചുനാൾ അലസമായിരുന്നാൽ സ്മാരകങ്ങൾ നിശ്ശേഷം നശിച്ചുപോകും. സ്മാരകമന്ദിരത്തിനു പുറവുമുള്ള ആരാമങ്ങൾ അരണ്യങ്ങളായും മാറിപ്പോകും.

സംരക്ഷണത്തെക്കുറിച്ചു പറയുന്നതിനു മുൻപു നാശകാരണങ്ങൾ എന്തെല്ലാമെന്നു നോക്കാം. ഇൻഡ്യയിൽ വിശേഷിച്ചും കിഴക്കും പടിഞ്ഞാറും ഭാഗങ്ങളിൽ അതിവർഷമാണ് പ്രധാ

നാശഹേതു. അമിതമായ വർഷപാതം നിമിത്തം ഇവിടെ നിബിഡമായി വളരുന്ന കാട്ടുചെടികളെ കൂടെക്കൂടെ നശിപ്പിക്കേണ്ടതും അത്യാവശ്യമാണ്. ഈ സ്ഥിതിയിൽ ആസാം മുതലായ രാജ്യങ്ങളിൽ സ്മാരകസ്തൂപങ്ങൾ ഒരു നൂററാണ്ടിൽ കൂടുതൽ കാലം നിലനിൽക്കുമെന്നു ആശിക്കാവുന്നതല്ല. ഈ ഉപദ്വീപിന്റെ പടിഞ്ഞാറെതീരങ്ങളിൽ പ്രാചീനക്ഷേത്രവശില്പകലകളുടെ യാതൊരവശിഷ്ടവും ഇപ്പോൾ കാണ്മാനില്ല. പോർട്ടുഗീസുകാർ കുടിയേറിപ്പാർത്തതിന്റെ ലക്ഷ്യങ്ങൾ പോലും ഇവിടെ അപൂർവമാണ്. ഇൻഡ്യയിലെ ഉൾനാട്ടുകൾ താരതമ്യേന ഇവയിൽ നിന്നും മെച്ചമാകുന്നു.

ഉത്തര ഇൻഡ്യയിലും വടക്കെ പടിഞ്ഞാറെ ഇൻഡ്യയിലും പ്രധാന നാശകാരണം മണ്ണിൽ കലർന്നിരിക്കുന്ന യവക്ഷാരമാണ്. ഹാരപ്പാ, മഹെൻജൊഡാറോ എന്നീ സ്ഥലങ്ങൾ യവക്ഷാരത്തിനു പ്രസിദ്ധമാകുന്നു. നദികളുടെ ഗതിയിൽ സംഭവിക്കുന്ന വ്യതിയാനങ്ങളും സ്മാരകനശീകരണത്തിനു കാരണമാണ്. വേറൊരു പ്രധാന കാരണം ഭൂകമ്പമാകുന്നു. 1934-ലെ ബീഹാർഭൂകമ്പം ഉദ്ദേശം മൂന്നു രാജ്യങ്ങളിലെ സ്മാരകങ്ങളെ നശിപ്പിച്ചു. ക്വെററായിലുണ്ടായ ഭൂമികുലുക്കം ബലൂചിസ്ഥാനിലെ പുരാതനസ്മാരകമന്ദിരത്തെത്തന്നെ നാമാവശേഷമാക്കിത്തീർത്തു. ഇൻഡ്യയിലെ മലമ്പ്രദേശങ്ങളിലാകട്ടെ ഈ നശീകരണങ്ങൾ എല്ലാംകൂടി ഒത്തൊരുമിച്ചു ശക്തിയായി പ്രവർത്തിക്കുന്നു. വിദേശീയാക്രമണങ്ങൾ, ആഭ്യന്തരകലഹങ്ങൾ എന്നിവ വരുത്തിക്കൂട്ടുന്ന നാശവും ചില്ലറയല്ല.

ഇൻഡ്യയിൽ സ്മാരകസംരക്ഷണം പലവിധത്തിൽ നിർവഹിക്കപ്പെട്ടുവരുന്നു. വടക്കുപടിഞ്ഞാറെഭാഗങ്ങളിൽ സംരക്ഷണജോലിക്കായി പ്രത്യേകം ഉദ്യോഗസ്ഥന്മാരെ പുരാണവസ്തുഗവേഷണവകുപ്പിന്റെ മേൽനോട്ടത്തിൽ നിയമിച്ചിട്ടുണ്ട്. എന്നാൽ ബംഗാളിലും ബോംബേയിലും ഗവേഷണവകുപ്പുകാരുടെ നിർദ്ദേശാനുസരണം പൊതുമരാമത്തുവകുപ്പുകാർ പ്രസ്തുതജോലികൂടി നടത്തിവരുന്നു. മററു നാട്ടുകളിലും പൊതുമരാമത്തുവകുപ്പുകാർ തന്നെയാണ് സംരക്ഷണജോലി ചെയ്യുന്നത്. ഇൻഡ്യാഗവർമ്മെൻറു ആകപ്പാടെ 2662 സ്മാരകങ്ങൾ സംരക്ഷിക്കുന്നുണ്ട്. ഇതിൽ ആയിരത്തോളം സ്മാരകങ്ങളെ പതിവായി അററകുററങ്ങൾ തീർത്തു സൂക്ഷിച്ചുവരുന്നു.

കഴ്സൺപ്രഭുവിന്റെ കാലത്തോടുകൂടി പുരാതനവസ്തുഗവേഷണവകുപ്പിൽ സംരക്ഷണം ഒരു പ്രധാന പരിപാടിയായിത്തീർന്നു.

ആദ്യമാദ്യം സംരക്ഷണജോലിയിൽ നേരിടുന്ന ചെലവുകൾ അതാതു ഗവർമ്മെൻറുകൾ തന്നെ നിർവഹിക്കേണ്ടിവന്നു. ചെംസ്ഫോർഡ് പരിഷ്കാരത്തിനു ശേഷമാകട്ടെ ഇൻഡ്യാഗവർമ്മെൻറു തന്നെ ഇതിലേക്കായി മുക്തഹസ്തം ധനവ്യയംചെയ്യാൻ തുടങ്ങി. വളരെ ചുരുങ്ങിയ കാലത്തിനുള്ളിൽ ഉദ്ദേശം അൻപതുലക്ഷം രൂപ സ്മാരകസംരക്ഷണത്തിനുമാത്രം വേണ്ടിവന്നു. 'ഇഞ്ചുകേപ്പ് കമ്മിററി'യും 1931-ലെ 'റിട്രെഞ്ചുമെൻറു കമ്മിററി'യും കൂടി ഈ ഭീമമായ ചെലവിനെ കുറെയൊക്കെ നിയന്ത്രിച്ചിട്ടുണ്ട്. പ്രധാനസ്മാരകങ്ങൾ താഴെപറയുന്നവയാണ്.

അശോകശാസനങ്ങളാണ് ഇൻഡ്യയിലെ ആദ്യത്തെ ബുദ്ധമതസ്മാരകങ്ങൾ. ഡെൽഹി, സാരനാഥ്, അലഹബാദ് തുടങ്ങി പല സ്ഥലങ്ങളിലും അദ്ദേഹത്തിൻെറ ശാസനങ്ങളുണ്ട്. പതിന്നാലാംനൂററാണ്ടിൽ 'ഫിറോസ്ഷാ ടുഗ്ലക്ക്' ഇവയിൽ ചിലതിനെ പുതുക്കിയതായികാണുന്നു. 'ജബൽപൂർ' ജില്ലയിലെ ശാസനസ്തംഭങ്ങളെ പുരാണവസ്തുഗവേഷണവകുപ്പുകാർ ആണ്ടോടാണ്ട് അററകുററങ്ങൾ തീർത്തു സൂക്ഷിച്ചുവരുന്നു. സാഞ്ചി, തക്ഷശില, സാരനാഥ് എന്നീ സ്ഥലങ്ങളിലൊഴിച്ച് മററുള്ള സ്തൂപങ്ങൾ ഒന്നും ആദ്യത്തെ സ്ഥിതിയിലല്ല ഇപ്പോൾ കാണുന്നത്. കുശാനവംശജരായ രാജാക്കന്മാർ അനേകം ബുദ്ധസ്മാരകങ്ങൾ ഗാന്ധാരത്തിലും മററും സ്ഥാപിച്ചിട്ടുണ്ട്. ബീഹാർ, ഒറിസ്സാ, പശ്ചിമഇൻഡ്യ എന്നീ പ്രദേശങ്ങളിലുള്ള ശിലാശാസനങ്ങൾ ഇപ്പോഴും യാതൊരു കേടുംകൂടാതെതന്നെ നില്ക്കുന്നു. ബുദ്ധമതസ്മാരകങ്ങൾ കണ്ടുപിടിച്ചതു മിക്കവാറും പുരാണവസ്തുഗവേഷണവകുപ്പുകാർതന്നെ. വളരെ ജാഗ്രതയോടുകൂടിയാണ് അവയെ പരിപാലിച്ചുവരുന്നത്. നാളന്ദയിലെ ബുദ്ധസന്നിവേശമാണ് ഇവയിൽ പ്രധാനം. ഇരുപത്തിയഞ്ചുവർഷത്തിനുമുൻപു നാമമാത്രമായിരുന്ന ഈ സ്ഥലം ഇപ്പോൾ ഉജ്ജ്വലമായ ഒരു ബുദ്ധമതകേന്ദ്രമായിത്തീർന്നിരിക്കുന്നു. മി: ജെ. ഏ. പേജ് മുതലായവരുടെ അവധാനപൂർവമായ സംരക്ഷണത്തിൻെറ ഫലമാണിതു്. 1903 വരെ ബീഹാറിൻെറ തലസ്ഥാനമായിരുന്ന രാജഗൃഹവും പുരാണവസ്തു ഗവേഷകന്മാരുടെ ശ്രദ്ധയെ സവിശേഷം ആകർഷിക്കുന്ന ഒരു സ്ഥലമാണ്.

പാഹർപുരത്തെ ക്ഷേത്രവും ആശ്രമവുമാണ് ബംഗാളിലെ ഏറ്റവും പ്രധാനപ്പെട്ട സ്മാരകങ്ങൾ. ഇൻഡ്യ, ബർമ്മാ, ജാവാ, ഇൻഡൊനേഷ്യ എന്നീരാജ്യങ്ങളിലെ അദ്വിതീയമായ ബുദ്ധശില്പകലയുടെ മാതൃകകൾ ഇവിടെ കാണാം. സിൻഡിൽ നിന്നും അനേകം സ്തൂപങ്ങൾ ഖനനംചെയ്തു പുരാണവസ്തുഗവേഷണവകുപ്പുകാർ സംരക്ഷിച്ചുവരുന്നു. ഇവയിൽ കല്ലുകെട്ടിയ സ്മാരകങ്ങൾ സൂക്ഷിക്കുന്നതിൽ ബാധകമായിരിക്കുന്നതു യവക്ഷാരമാണ്. പഞ്ചാബിൽ തക്ഷശിലക്കു ചുററുമുള്ള അനേകം സ്മാരകങ്ങളെ യഥായോഗ്യം സംരക്ഷിച്ചുവരുന്നു. അതിനടുത്തുള്ള ഏതാനും പട്ടണങ്ങളിൽനിന്നും ഖനനം ചെയ്തെടുത്തിട്ടുള്ള ചരിത്രലക്ഷ്യങ്ങളെയും നഗരപ്രാന്തങ്ങളിലുള്ള ക്ഷേത്രങ്ങളെയും വളരെ ജാഗ്രതയോടുകൂടി സൂക്ഷിക്കുന്നുണ്ട്.

വടക്കേഇൻഡ്യയിലെ ഹിന്ദുസ്മാരകങ്ങളിൽ പഴക്കമേറിയവ ഗുപ്തരാജാക്കന്മാരുടെ കാലത്തു പണികഴിപ്പിച്ചിട്ടുള്ള പരന്ന മേൽക്കൂരയോടു കൂടിയ ക്ഷേത്രങ്ങളാകുന്നു. ബാദാമിയിലെ ഗുഹകളാണ് തെക്കേഇൻഡ്യയിലെ സ്മാരകങ്ങളിൽ പുരാതനമായവ. പഞ്ചാബിലെ ഏക ഹിന്ദുശില്പസ്മാരകം കാൻഗരാജില്ലയിലെ ഒരു കൂട്ടം ക്ഷേത്രങ്ങളാണ്. ചൻഡലാഡിസ്ട്രിക്ടിൽ 'ബൻഡൽ ഖണ്ഡ്' എന്ന സ്ഥലത്തു അനേകം ക്ഷേത്രങ്ങളെ മാതൃകായോഗ്യമായരീതിയിൽ പരിപാലിച്ചു വരുന്നു. മഹമ്മദീയഭരണം തുടങ്ങിയതിനുശേഷം വടക്കേ ഇൻഡ്യയിൽ വൃന്ദാവനം എന്ന സ്ഥലത്തു അക്ബരുടെ ആനുകൂല്യത്തോടുകൂടി നാലു വലിയ ക്ഷേത്രങ്ങൾ രാജാ മാനസിംഹൻ പണികഴിപ്പിച്ചതായി അറിയുന്നു. അവയെ ഔരംഗസേബിന്റെ കാലത്തു അയോഗ്യമാക്കിത്തീർത്തു. ബീഹാറിൽ പറയത്തക്ക ഹിന്ദുസ്മാരകങ്ങൾ ഒന്നുംഇല്ല. നേരെമറിച്ചു ഒറിസ്സായിൽ ഭുവനേശ്വരം, പുരി, കൊനാറക് എന്നീ സ്ഥലങ്ങളിൽ ഹിന്ദുശില്പകലയുടെ അതിവിശിഷ്ടമാതൃകകളായ സ്ഥാപനങ്ങൾ ഉണ്ട്. അക്കൂട്ടത്തിൽ 'ബ്ലാക് പഗോഡ' എന്നു പറയുന്ന 'കൊനാറക്' ദേവാലയം സമുദ്രതീരത്താണ് സ്ഥിതിചെയ്യുന്നതു. അതുകൊണ്ടു വളരെ ശ്രദ്ധയോടും ഉത്തരവാദിത്വത്തോടുംകൂടി ഇതിനെ സംരക്ഷിച്ചില്ലെങ്കിൽ അധികകാലം നിലനില്ക്കുകയില്ല. എട്ടുമുതൽ പന്ത്രണ്ടുവരെയുള്ള നാലു ശതവർഷങ്ങൾക്കിടയിൽ ഉണ്ടായിട്ടുള്ള ഭുവനേശ്വ

ം മുതലായ ദേവാലയങ്ങളിൽ ഇപ്പോഴും പൂജനടത്തിവരുന്ന ക്ഷേത്രങ്ങൾ പുരോഹിതന്മാരുടെ മേൽനോട്ടത്തിലാണ് സൂക്ഷിച്ചുവരുന്നത്. മദ്ധ്യസംസ്ഥാനത്തു അനേകം പുരാതന ഹിന്ദുദേവാലയങ്ങളെ സംരക്ഷിച്ചുവരുന്നു. ചുററുമുള്ള കാടുവെട്ടിത്തെളിക്കുന്നതിൽ കൂടുതലായി അവയെ സംബന്ധിച്ചു യാതൊരു സംരക്ഷണജോലിയും നിർവഹിക്കാൻ സാധിക്കുന്നില്ല. ചന്ദാജില്ലയിലുള്ള മർകണ്ഡി എന്ന സ്ഥലത്തു സംരക്ഷണമർഹിക്കുന്ന അനേകം ക്ഷേത്രങ്ങളുണ്ട്. അവയിലെ ശില്പങ്ങൾ വളരെ വിശേഷമായിരിക്കുന്നു. പന്ത്രണ്ടാംശതവർഷത്തിൽ യാദവന്മാർ ബീറാർ ഭരിച്ചിരുന്നപ്പോഴുള്ള ചില സ്മാരകങ്ങളും സംരക്ഷണയോഗ്യമായി നില്ക്കുന്നുണ്ട്.

മദ്രാസ്പ്രസിഡൻസിയിൽ മഹമ്മദീയാക്രമണം വളരെ അപൂർവമായിട്ടു മാത്രമേ ഉണ്ടായിട്ടുള്ളു. അതുകൊണ്ട് മനോഹരമായ ശില്പങ്ങൾക്കു നാശം വന്നിട്ടില്ല. ചോഴശില്പകലയുടെ ഒരു ശരിയായ മാതൃക തഞ്ചാവൂരിലെ ബൃഹദീശ്വരക്ഷേത്രം തന്നെയാണ്. വിശ്രുതമായ വിജയനഗരസാമ്രാജ്യത്തിന്റെ അവശിഷ്ടങ്ങൾ കാണുന്ന 'ഹമ്പി' എന്ന സ്ഥലത്താണ് മദ്രാസ്പ്രസിഡൻസിയിൽ കൂടുതൽ സ്മാരകങ്ങൾ ഉള്ളത്. തെക്കെ ഇൻഡ്യയിലെ മധുര, തൃശ്ശിനാപ്പള്ളി, രാമേശ്വരം, ചിദംബരം, തിരുനെൽവേലി എന്നീ സ്ഥലങ്ങളിലെ ക്ഷേത്രങ്ങൾ സംരക്ഷിച്ചു വരുന്നതു് ഹിന്ദുമതസ്മാരകനിധി സമിതിയാകുന്നു. ഭാരതഖണ്ഡം പോലെ വിസ്തൃതവും, സങ്കീർണ്ണവുമായ ഒരു രാജ്യത്തിൽ പൊതുജനങ്ങളുടെ അഭിപ്രായമനുസരിച്ചു സംരക്ഷണജോലി ചെയ്യുന്നതായിരിക്കും കൂടുതൽ ആശാസ്യകരം.

സ്മാരകസംരക്ഷണത്തെക്കുറിച്ചു ഇന്ത്യാഗവർമ്മെൻറിന്റെ നിശ്ചയത്തിൽ വേണ്ട നിർദ്ദേശങ്ങൾ കാണുന്നുണ്ട്. 1919 ഫെബ്രുവരി 21-ാം തിയതി 48-ാം നമ്പരായി പറയുന്നതു് സ്മാരകസംരക്ഷണത്തെ സംബന്ധിച്ചിടത്തോളം പുരാതനവസ്തുഗവേഷണവകുപ്പു മേലദ്ധ്യക്ഷന്മാർക്കുള്ള ചുമതലയെക്കുറിച്ചാണ്. ഡിപ്യൂട്ടി കമ്മീഷണറന്മാരോടു ആലോചിച്ചുവേണം ഓരോരോ സ്മാരകങ്ങളേയും തരംതിരിക്കേണ്ടതു് എന്നിങ്ങനെ അതിപ്രധാനമായ സംഗതികളെപ്പററി അതിൽ പ്രതിപാദിക്കുന്നുണ്ട്. ചരിത്രപരമായും പൗരാണികമായും പ്രാധാന്യമുള്ള സ്മാരകങ്ങളെ ഇപ്പോഴത്തെ

സ്ഥിതിയിൽനിന്നു കേടുപാടുകൾ തീൎത്തു സൂക്ഷിച്ചുവയ്ക്കണം. അല്പാല്പം നാശം സംഭവിച്ചുകൊണ്ടിരിക്കുന്ന ശിലാശാസനങ്ങളേയും മററും കൂടുതൽ നശിച്ചുപോകാതെ സൂക്ഷിക്കുവാൻവേണ്ട മുൻകരുതലുകൾ ചെയ്യണം. വളരെയധികം ദ്രവിച്ചതോ, താരതമ്യേന പ്രാധാന്യം കുറഞ്ഞതോ ആയ സ്മാരകങ്ങളെ കേടുതീൎത്തു സൂക്ഷിക്കേണ്ട ആവശ്യമില്ല. പുരാതനവസ്തുസംരക്ഷണമേധാവി, ആണ്ടുതോറും പരിശോധിക്കേണ്ടതിനേയും, അഞ്ചു വർഷത്തിലൊരിക്കൽ പരിശോധിക്കേണ്ടതിനേയും പ്രത്യേകം തരം തിരിക്കണം. പുരാതനത്വവും പ്രാധാന്യവുമുള്ള സ്ഥലങ്ങളിൽ ഖനനം ചെയ്യേണ്ടത്ര തെളിവു സമ്പാദിക്കുന്നതിലേയ്ക്കു് ഉത്തരവാദിത്വത്തോടുകൂടി പ്രവൎത്തിക്കേണ്ടതു് പുരാതനവസ്തുഗവേഷകന്റെ ചുമതലയാണു്. പ്രൊവിൻഷ്യൽ ആൎക്കിയോളജിക്കൽ ആഫീസറന്മാൎക്കു പുതുതായി വല്ല അറിവും കിട്ടുന്നതായാൽ അതു നേരിട്ടു ഭാരതീയപുരാവസ്തുഗവേഷകനെ അറിയിക്കണം. തയാറാക്കിയ പട്ടികയിൽ ഉൾപ്പെടാത്തതാണെങ്കിൽ അതിനെ ഉൾപ്പെടുത്തണം. അതിനെ സംരക്ഷിക്കാൻ വേണ്ട വ്യവസ്ഥകൾ പുരാതനവസ്തുഗവേഷകൻ തയാറാക്കി ഗവർമെൻറിലേയ്ക്കു അയയ്ക്കേണ്ടതാണു്.

ഉദാസീനതകൊണ്ടോ, അറിവില്ലായ്മകൊണ്ടോ, നശിച്ചുപോകുന്നവയെ ഉദ്ധരിക്കുക, ഒരു സ്ഥലത്തുനിന്നും മറെറാരു സ്ഥലത്തേയ്ക്കു മാററുമ്പോൾ കേടുപാടുകൾ സംഭവിക്കാതെ സൂക്ഷിക്കുക, ജീൎണ്ണിച്ചുതുടങ്ങിയവയെ പുതുക്കി പൂൎവസ്ഥിതിയിൽ കൊണ്ടുവരിക, ഇവയൊക്കെയാണു് സംരക്ഷണത്തിൽ പ്രധാനമായി ശ്രദ്ധിക്കേണ്ടതു്. നിശ്ചിതസമയങ്ങളിൽ പരിശോധന നടത്തുകയും വേണം. വാൎഷികസംരക്ഷണം അതാതു ഡിവിഷനിലെ പൊതുമരാമത്തു ഉദ്യോഗസ്ഥന്റെ ചുമതലയാണു. അവർ പുരാതന സ്ഥാപനങ്ങളുടെ സംരക്ഷണത്തിൽ പ്രത്യേകം ശ്രദ്ധിക്കണം. ചരിത്രപരമായി വിലയുള്ള സ്മാരകങ്ങൾ സൂക്ഷിക്കുന്നതിൽ പ്രൊവിൻഷ്യൽ ആൎക്കിയോളജിക്കൽ ആഫീസറന്മാർ പ്രത്യേകം ശ്രദ്ധപതിപ്പിക്കണം. പ്രസ്തുത സ്ഥാപനങ്ങളും പരിസരങ്ങളും ശുചിയായി സൂക്ഷിക്കുന്നതിനു സ്ഥലത്തെ ഉത്തരവാദിത്വമുള്ള ഉദ്യോഗസ്ഥന്മാർ ശ്രദ്ധിക്കേണ്ടതാണു്. ചിതലിനിരയാകാതെയും സൂക്ഷിക്കണം. വാൎഷികസംരക്ഷണവേല ചെയ്യുമ്പോൾ സാധനങ്ങളുടെ കലാപരമായ സൌന്ദൎയ്യം നശിക്കാ

തെയും വേറെ പ്രത്യേകതകളുണ്ടെങ്കിൽ ആയവ നശിക്കാതെയും സൂക്ഷിക്കണം. സ്മാരകങ്ങൾ മുഴുവൻ വെള്ളയടിക്കുന്ന സമ്പ്രദായം നന്നല്ല. അഴിച്ചു പണി ചെയ്യിക്കുകയോ വലിയതോതിൽ അററകുററപ്പണി ചെയ്യിക്കുകയോ വേണ്ടിവന്നാൽ സ്ഥലം പബ്ലിക് വർക്ക്സ് ഡിവിഷൻ ആഫീസറും ആർക്കിയോളജിക്കൽ ആഫീസറും കൂടി ആലോചിക്കേണ്ടതാണ്. ചരിത്രപരമായും കലാപരമായും ഒരു ന്യൂനതയും സംഭവിക്കാതിരിക്കാനാണ് ഇപ്രകാരം ആലോചിക്കണമെന്നു പറയുന്നത്. കൂടാതെ പുരാതനവസ്തുസംരക്ഷണത്തിൽ പുരാതനവസ്തുഗവേഷകനോട്ട് ആലോചിക്കേണ്ടതു് അത്യാവശ്യമാണെന്നുള്ള ബോധം പൊതുമരാമത്ത് ഉദ്യോഗസ്ഥന്മാർക്കും ഉണ്ടായിരിക്കണം. ഓരോ ജില്ലയിലുമുള്ള പുരാതനവസ്തുക്കളെ സംരക്ഷിക്കുന്നതിൽ അതാതു സ്ഥലത്തെ പൊതുമരാമത്തു ഉദ്യോഗസ്ഥന്മാർ തികച്ചും ഉത്തരവാദികളാണു. പുരാതനവസ്തുഗവേഷണം സംബന്ധിച്ചു എന്തെല്ലാം ജോലി ചെയ്തു എന്നുള്ളതിനു ആണ്ടുതോറും ഒരു വിശദമായ റിപ്പോർട്ട് ഓരോ പൊതുമരാമത്തുദ്യോഗസ്ഥനും പുരാതനവസ്തുഗവേഷകനു അയച്ചുകൊടുക്കണം. പുരാതനവസ്തുഗവേഷകൻ അതു വാർഷിക റിപ്പോർട്ടിൽ ഉൾപ്പെടുത്തും. പുരാണവസ്തുഗവേഷണമേധാവിയോ അസിസ്റ്റന്റന്മാരോ വാർഷികപരിശോധനയ്ക്കു നിർദ്ദേശിച്ചിട്ടുള്ള സ്മാരകങ്ങളും മുഴുവനും, പഞ്ചവാർഷികപരിശോധനയ്ക്കുള്ളവയിൽ അഞ്ചിൽ ഒരു ഭാഗവും ആണ്ടുതോറും പരിശോധിക്കേണ്ടതാണ്. കുടിയാനവന്മാരുടെ വകയായി സ്മാരകങ്ങൾ സൂക്ഷിക്കുന്നുണ്ടെങ്കിൽ ആയവയും പരിശോധിക്കുന്നതു നന്നായിരിക്കും. അവയ്ക്കുപരിഷ്കൃതമായ വിധത്തിൽ സൂക്ഷിക്കുവാൻ വേണ്ട നിർദ്ദേശങ്ങൾ കൊടുക്കുകയും ചെയ്യാമല്ലോ. സ്മാരകസംരക്ഷണത്തിൽ നിർദ്ദേശങ്ങൾ കൊടുക്കാനും ജോലി അംഗീകരിക്കാനും ആർക്കിയോളജിക്കൽ ആഫീസർക്കു അധികാരമുണ്ട്. പരിരക്ഷണജോലികൾ നടക്കുമ്പോൾ അദ്ദേഹം പരിശോധിക്കണം. അതു ജോലിയുടെ സ്വഭാവവും പ്രാധാന്യവും അനുസരിച്ചു മതി. ചരിത്രപരമായും പൌരാണികമായും പ്രാധാന്യമുള്ള കെട്ടിടങ്ങളിലും മററും സംരക്ഷണജോലി നടക്കുമ്പോൾ പുരാണവസ്തുസംരക്ഷകൻ എഞ്ചിനിയർക്കു വേണ്ട നിർദ്ദേശങ്ങൾ കൊടുക്കേണ്ടതാകുന്നു.

# VIII

## ഉദ്ഖനനം.

പുരാണവസ്തുഗവേഷണത്തിന്റെ ചരിത്രംതന്നെ അശാസ്ത്രീയമായ ഒന്നിൽനിന്നും ശാസ്ത്രീയമായ ഒന്നിലേയ്ക്കുള്ള പരിവൎത്തനമാണ്. അപരിവൎത്തനീയമായ ചട്ടങ്ങളെ അടിസ്ഥാനപ്പെടുത്തിയല്ല, അപരിഹാൎയ്യമായ മനുഷ്യപ്രവൃത്തികളേയും ഊഹാപോഹങ്ങളേയും അടിസ്ഥാനപ്പെടുത്തിയാണ് പുരാതനവസ്തു ഗവേഷണംചെയ്യേണ്ടതു്. മനുഷ്യവ്യാപാരങ്ങൾ ശാസ്ത്രീയമായ രീതിയിൽനിന്നും വിദൂരമാണ്. എന്നാൽ സ്വഭാവത്തിനും സ്വാഭിപ്രായത്തിനും വിധേയമല്ലാത്ത ഉപബോധമനസ്സ് ഏറെക്കുറെ ശാസ്ത്രീയരീതിക്കടുത്തതാണ്. മനോവ്യാപാരപരമ്പരകൾ പുരാണവസ്തുഗവേഷണത്തെ സംബന്ധിച്ച് എത്രത്തോളം പ്രവൎത്തിക്കുമോ അത്രത്തോളം അതു ശാസ്ത്രീയപരീക്ഷണമാണ്. ഇതുപോലെയാണ് മനുഷ്യവാസം ഉണ്ടായിരുന്ന സ്ഥലത്തു സ്വാഭാവികമായി മനുഷ്യാവശിഷ്ടങ്ങൾ കാണുന്നതും, അവിചാരിതമായി മനുഷ്യനിക്ഷേപങ്ങൾ കുടികിടക്കുന്നതും.

ഖനനം ചെയ്യുന്നതിലേയ്ക്കു വ്യവസ്ഥാപിതമായ ഒരുരീതി ഉണ്ടാക്കിയതു് സ്ലീമാൻ എന്ന മഹാനാകുന്നു. ഖനനം ചെയ്തുകൊണ്ടിരിക്കുമ്പോൾ കണ്ടുകിട്ടുന്ന സകല സാധനങ്ങളേയും പ്രത്യേകം സൂക്ഷിക്കണമെന്ന് ആദ്യമായി നിഷ്കൎഷിച്ചതും അദ്ദേഹമാണ്. ഓരോ പാളിയേയും വേൎതിരിച്ചറിയേണ്ട മാൎഗ്ഗവും ആ മാന്യൻ സാമാന്യമായി നിൎണ്ണയിച്ചു.

പുരാതനസന്നിവേശങ്ങൾ ഒരിക്കലും ഒരുപോലെ കാണുന്നില്ല. പരിത്യക്തമായ ഒരു സ്ഥലത്തു പല രീതിയിലാണ് ഭൂമി രൂപീകൃതമായിത്തീരുന്നതു്. ചിലപ്പോൾ സസ്യാദികളുടെ വളൎച്ചയെ അടിസ്ഥാനപ്പെടുത്തിയും മററു ചിലപ്പോൾ നദീപ്രവാഹത്താലും മററും അടിഞ്ഞു ചേരുന്ന ഫലഭൂയിഷ്ഠമായ മണ്ണിനെ ആശ്രയിച്ചും വേറെ ചില സന്ദൎഭങ്ങളിൽ ചുററുമുള്ള കുന്നുകളിൽ നിന്നും മണ്ണ് ഇടിഞ്ഞുവീഴുന്നതിനെ അടിസ്ഥാനപ്പെടുത്തിയും ഭൂവിഭാഗങ്ങൾ വ്യത്യസ്തമായിത്തീരുന്നു. ഏഷ്യാമൈനറിലെ ലിഡിയാരാജ്യത്തിന്റെ തലസ്ഥാനനഗരിയായ സാർഡിസ് എന്ന പട്ടണം നദീമൃത്തികകൊണ്ടു മൂടപ്പെട്ടിട്ടുള്ള

താണ്. 'ഡെൽഫി', പുറവുമുള്ള ഉന്നതമായ കൊടുമുടികളും മററും ക്രമേണ ഇടിഞ്ഞുവീണു നശിച്ചിട്ടുള്ള ഒരു പ്രദേശമാകുന്നു. ആതൻസിലെ 'അക്രോപോളിസ്സ്' എന്ന പട്ടണം അതിന്റെ നിധിശകലങ്ങളെ ഭൂമിയുടെ അടിയിൽ സൂക്ഷിക്കാൻ ഇടയായത് മനുഷ്യപ്രേരണകൊണ്ടു മാത്രമാണ്. താഴ്‌വരകളെ നിരപ്പു വരുത്തുമ്പോഴും പുതിയ കെട്ടിടങ്ങളെ പുതുക്കുമ്പോഴും യുദ്ധാനന്തരം വന്നുചേരുന്ന നാശങ്ങളെ പരിഹരിക്കുമ്പോഴും പല പുരാതന നിധികളും ഭൂമിക്കുള്ളിലായിപ്പോകുന്നു. ഭയങ്കരമായ അഗ്നിബാധ ചിലപ്പോൾ പട്ടണങ്ങളെ ഭൂമിയുടെ അടിയിൽ താഴ്ത്താറുണ്ട്. കാൺസ്റ്റാന്റിനോപ്പിളിന്റെ പല ഭാഗങ്ങളും സരോങ്കിയായിൽ ദിക്കവാറും ഭാഗങ്ങളും ഇപ്പോഴും താരതമ്യേന പണ്ടത്തെതിലും വളരെ പൊക്കത്തിലാണ് സ്ഥിതിചെയ്യുന്നത്. 1920-നു മുമ്പ് പതിനഞ്ചുകൊല്ലം തുടർച്ചയായി അവിടെ അഗ്നിബാധയുണ്ടായിരുന്നു. യുദ്ധാനന്തരം പട്ടണങ്ങൾ പുതുക്കുമ്പോൾ വളരെ പണം ചെലവുചെയ്തു നഷ്ടശിഷ്ടങ്ങൾ മാററാൻ ഭരണപക്ഷം ജനങ്ങളും മടിക്കുന്നു. എരിഞ്ഞുവീണ കെട്ടിടങ്ങളെ തട്ടിനിരത്തി അതിനു മുകളിൽ പുതിയകെട്ടിടത്തിനു അടിസ്ഥാനമിടുന്നു.

ഒരു പുരാതനസ്ഥലം ഖനനം ചെയ്യുമ്പോൾ ശ്രദ്ധയോടുകൂടി ഓരോ അടുക്കും ക്രമമായി മാററണം. ഒന്നിനുമുകളിൽ ഒന്നായി അടുക്കിവച്ചിരിക്കുന്ന ഒരുകൂട്ടം കടലാസ്സിലെ ഓരോന്നായി എടുക്കുന്നതുപോലെ ഖനനം ചെയ്യുന്ന സ്ഥലത്തെ പൊക്കമേറിയ ഭാഗത്തിന്റെ മുകൾനിരപ്പിൽനിന്നും ഖനനം തുടങ്ങണം. ഒരിക്കലും വശത്തുനിന്ന് ഖനനം ചെയ്യരുത്. മുകൾഭാഗം മുതൽ അടിഭാഗം വരെ ഒരേ വിസ്താരത്തിലായിരിക്കണം കുഴിക്കേണ്ടത്. വെറും കിടങ്ങിന്റെ രൂപത്തിലായിരുന്നാൽ ഖനനംകൊണ്ടു വേണ്ടുവോളം പ്രയോജനം ഉണ്ടാകുകയില്ല.

മൺവെട്ടിയും കുന്താലിയും നല്ലപോലെ ഉപയോഗിക്കാൻ ശീലമുള്ള ജോലിക്കാരെ ഖനനം ചെയ്യാൻ ഏർപ്പെടുത്തണം. പ്രസ്തുതജോലിയിൽ വൈദഗ്ദ്ധ്യമില്ലാത്തവരെ നിയമിക്കാതിരിക്കുന്നതുത്തമം. എന്തെന്നാൽ ഖനനം പാരിഭാഷികമാണ്. ഉത്ഖനനം തൊഴിലാക്കിയിട്ടുള്ള ഒരു പണിക്കാരൻ വളരെ ക്ഷമയോടുകൂടി ജോലിചെയ്യുകയും തന്നിമിത്തം സാധനങ്ങൾ കേടുകൂടാതെ കിട്ടുകയും ചെയ്യും. പ്രൊഫസാഷെ

നകമായ എന്തെങ്കിലും കണ്ടുകിട്ടുന്നപക്ഷം, പുരാതനവസ്തുഗവേഷകൻ അവ പരിശോധിച്ചു ജോലിക്കാർക്കു പണിതുടരേണ്ടതിന് വേണ്ട നിർദ്ദേശങ്ങൾ കൊടുക്കണം. ഇതിനും പുറമേ കിളച്ചു കൊണ്ടിരിക്കുമ്പോൾ ഭൂമിക്കു മുകളിൽ അല്പാല്പമായികാണുന്ന ഒരു സാധനവും ബലമായി വലിച്ചെടുക്കരുത്. അതിനോടു ചേർന്നു വേറേ വല്ലതും ഉണ്ടെങ്കിൽ അതുംകൂടി ഒന്നിച്ചു സാവധാനത്തിൽ യാതൊരുകേടും കൂടാതെ വെട്ടി എടുക്കണം.

ജനവാസമുള്ള സ്ഥലം ഖനനം ചെയ്ത വിവരങ്ങൾ മനസ്സിലാക്കുന്നതാണു വിഷമം. പുതിയ പാളികൾ ചിലപ്പോൾ വളരെ താഴ്ന്നിരിക്കും, രസകരമായി യാതൊന്നും അതിൽ നിന്നു കണ്ടുകിട്ടിയില്ലെന്നും വരും. അതിൽനിന്നും കിട്ടുന്ന വസ്തുക്കളുടെ വില ബാഹ്യദൃഷ്ടിക്കാർക്കു കൂടുതൽ ആകർഷകവുമായിരിക്കും. സമാധിശിലകളും ചൈത്യങ്ങളും പുരാതനവസ്തുഗവേഷകന് ഒരു പ്രത്യേകപദ്ധതിയിലേക്കുള്ള പര്യാലോചനകൾ വഴി തെളിക്കുന്നു. അവിടെയാകട്ടെ പാളികളോ കാലനിർണ്ണയത്തിനുതകുന്ന മററു നിക്ഷേപങ്ങളോ നാം കാണുന്നില്ല. ഒരു സമാധിസ്ഥലം ഒരു കാലത്തു പണിയിക്കും, മറെറാരവസരത്തിൽ പുതുക്കും. തന്നിമിത്തം കാലഗണന സുസാധ്യമല്ല. ബാഹ്യമായുള്ള സമ്പർക്കങ്ങളെ അടിസ്ഥാനപ്പെടുത്തി ചിലപ്പോൾ കാലം നിർണ്ണയിക്കാമെങ്കിലും, അതു പ്രായേണ അബദ്ധമായിരിക്കുകയേ ഉള്ളു. പുരാണവസ്തുഗവേഷണശാഖയിൽ ഇവയ്ക്കു അതിപ്രധാനമായ ഒരു സ്ഥാനം അർഹിക്കുന്നു. മൈസീനിയായിലെയും ഉർ നഗരത്തിലെയും സമാധി പീഠങ്ങളും ചൈത്യങ്ങളും, അവയുടെ നിർമ്മാതാക്കളുടെ ശരിയായ ചരിത്രം നമുക്കു തരുന്നുണ്ട്. ചൈത്യങ്ങളിൽ നിന്നും ഗവേഷകൻ അറിയുന്നതു് ആകാലത്തു ആ സ്ഥലത്തെ ജനങ്ങൾ എന്തെല്ലാം വംശക്കാരുമായി ഇടപെട്ടുകഴിഞ്ഞു എന്നും മററുമാണ്. മൈസീനിയായിലെ ആണ്ടുകെട്ടിയിട്ടില്ലാത്ത ഒരു സമാധിപീഠം കണ്ടാലും അതു ഇന്ന നൂററാണ്ടിലാണ് കെട്ടിയിട്ടുള്ളതെന്നു തീർച്ചയായും പറയാം.

ഖനനം ചെയ്തുകിട്ടുന്ന സാധനങ്ങൾ ഒരു പ്രദർശനശാലയിൽ വയ്ക്കുകയാണല്ലോ പതിവ്. ഓരോ കാലത്തേതും ക്രമമായി അടുക്കിവച്ചാൽ മാത്രമേ ഗവേഷകന്മാർക്കു് അതുകൊണ്ടു പ്രയോജനമുള്ളു. പ്രാദേശികപ്രദർശനശാലകളുടെ പര്യവേക്ഷക

ന്മാർ തങ്ങളുടെ മുഖ്യമായ കർത്തവ്യം മറന്ന്, സാധനശേഖരണത്തിൽമാത്രം തൽപരന്മാരായി കഴിയുന്നു. ഖനനം നടന്നുകൊണ്ടിരിക്കുമ്പോൾ പല പ്രശ്നങ്ങൾക്കും ഉത്തരം പറയാൻ വിഷമം നേരിട്ടു കൊണ്ടിരിക്കും. മുൻപു ഖനനം ചെയ്തുകിട്ടിയിട്ടുള്ള സാധനങ്ങളെക്കുറിച്ചു നല്ലവണ്ണം പഠിച്ചിരുന്നാൽ മാത്രമേ ഉത്ഖനനം ചെയ്തുകൊണ്ടിരിക്കുമ്പോൾ നേരിടുന്ന പ്രശ്നങ്ങൾക്കു സമാധാനം പറയാൻ സാധിക്കുകയുള്ളു. പ്രദർശനമാതൃകകളെ ഉത്ഖനനശാഖയെന്നും അഭൌതികശാഖയെന്നും രണ്ടായി തരംതിരിക്കണം.

1902-ൽ ഇൻഡ്യയിലെ പുരാതനവസ്തുഗവേഷണവകുപ്പ് പുനഃസംഘടിതമായി. അതിനുശേഷം വളരെക്കാലം ഭൂമിക്കു മുകളിലുള്ള സ്മാരകങ്ങളെയും സ്തൂപങ്ങളെയും മാത്രം സംരക്ഷിച്ചുകൊണ്ടിരുന്നു. വളരെ പണം അതിനുവേണ്ടി ചെലവാക്കുകയും ചെയ്തു. ഖനനം ചെയ്കയോ പുതുതായി വല്ലതും കണ്ടുപിടിക്കുകയോ ചെയ്യണമെന്ന് കഴ്സൺ പ്രഭുവിന്റെകാലത്തു ഉദ്ദേശമുണ്ടായിരുന്നില്ല. കഴിഞ്ഞ മുപ്പതുകൊല്ലങ്ങളായി ഖനനംചെയ്ക, കണ്ടുപിടിക്കുക, തരം തിരിക്കുക, സംരക്ഷിക്കുക എന്നീ അതിപ്രധാനമായ ജോലികളിൽ പുരാതനവസ്തുഗവേഷണവകുപ്പുകാർ വ്യാപൃതരാവുകയും തൽഫലമായി അനേകം സ്മാരകങ്ങളും നഗരാവശിഷ്ടങ്ങളും കണ്ടെടുക്കുകയും ചെയ്തു. 1882 മുതൽ സർ അലക്സാണ്ടർ കന്നിംഗ്ഹാമും അദ്ദേഹത്തിന്റെ സഹപ്രവർത്തകന്മാരും ഖനനം നടത്തി. പ്രധാനപ്പെട്ട അനേകം അശോകശാസനങ്ങൾ കണ്ടെടുത്തിട്ടുണ്ട്. ചീനസന്യാസികളുടെ സഹായത്തോടുകൂടിയാണ് ജനറൽ കന്നിംഗ്ഹാം ഇതിൽ ഒട്ടുവളരെയെണ്ണം തിട്ടപ്പെടുത്തിയതു്. ഇക്കൂട്ടത്തിൽ പഴക്കമേറിയവ ബ്രാഹ്മിലിപിയിൽ ശാസനങ്ങൾ കൊത്തിയിട്ടുള്ള സ്തംഭങ്ങളാണ്. ബുദ്ധമതതീർത്ഥസ്ഥലങ്ങളിലേക്കുപോകുന്ന വഴിയിലാണ് ഇവയിൽ മിക്കതും സ്ഥാപിച്ചിട്ടുള്ളതു്. മുപ്പതോളം സ്തംഭസ്മാരകങ്ങൾ അശോകന്റെ വകയായി സ്ഥാപിച്ചിട്ടുള്ളതാണെന്ന് വിൻസന്റ് സ്മിത്ത് ഊഹിക്കുന്നു. രണ്ടെണ്ണം, യാതൊരു കേടും കൂടാതെ ഇപ്പോഴും സ്ഥിതിചെയ്യുന്നു. രാംപൂർവാ എന്ന സ്ഥലത്തുനിന്നും രണ്ടു ശാസനങ്ങൾ 1907-'08-ൽ ഖനനം ചെയ്യപ്പെട്ടു. സാരനാഥത്തിലെ സ്തംഭം 1905-ലും സാഞ്ചിയിലെ സ്തംഭം 1912-19-നും ഇടക്കും കുഴിച്ചെടുത്തു. ജയപുരം സംസ്ഥാനത്തിലെ ബൈറാറ്

എന്ന സ്ഥലം 1935-36-ൽ ഖനനം ചെയ്തപ്പോൾ രണ്ടു സ്തംഭങ്ങളുടെ അവശിഷ്ടം കണ്ടുകിട്ടി. അവ അശോകചക്രവർത്തി സ്ഥാപിച്ചതാണെന്ന് ന്യായമായി ഊഹിക്കാം. ഗ്രീക്കുകാരുടെ കൊത്തുപണികളോടു സാധർമ്മ്യം വഹിക്കുന്നതാണ് ഇതിലെ കൊത്തുപണികൾ. സാരനാഥത്തിലെ സ്തംഭങ്ങൾ പണിത ശില്പികൾക്കു ബാക്ട്രിയൻ കൊത്തുപണിക്കാർ മാസ്റ്റർശില്പികളായിരുന്നു എന്നതിൽ യാതൊരു സംശയവുമില്ലാ എന്നു സർ ജോൺ മാർഷൽ പറയുന്നു. ബീഹാറിലും ഐക്യസംസ്ഥാനത്തിലും ശില്പഭംഗി തികഞ്ഞ ചില അശോകശാസനങ്ങൾ സ്ഥിതിചെയ്യുന്നുണ്ട്.

മൌര്യരാജാക്കന്മാരുടെ കാലത്തിനു മുൻപു ശില്പസ്മാരകങ്ങൾ മിക്കവാറും മരത്തിലായിരുന്നു പണിചെയ്തിരുന്നത്. അതു മുഴുവൻ അധികം താമസിയാതെ നശിച്ചുപോവുകയും ചെയ്തു. പാടലീപുത്രനഗരത്തിനെച്ചുററി ഒരു മരവേലി ഉണ്ടായിരുന്നതിന്റെ ചില അവശിഷ്ടങ്ങൾ ഈയിടെ ഖനനം ചെയ്തെടുത്തിരിക്കുന്നു. അശോകചക്രവർത്തിയുടെ പ്രശസ്തഭരണത്തിനുശേഷമാണ് ശിലാശാസനങ്ങളും സ്തംഭങ്ങളും ഉണ്ടായത്. ഉറപ്പുള്ള ശിലയിൽ രേഖപ്പെടുത്തിയാൽ വളരെക്കാലം ജനസാമാന്യത്തിനു വായിച്ചറിയാൻ ഉതകുമെന്നു അദ്ദേഹത്തിന്റെ നിശിതബുദ്ധിയിൽ തോന്നി. എന്നാൽ അവയിൽ പലതും കാലാന്തരത്തിൽ ഭൂമിക്കുള്ളിലായിപ്പോയി. സാരനാഥത്തിലേയും സാഞ്ചിയിലേയും പ്രധാനപ്പെട്ട രണ്ടു സ്തൂപങ്ങൾ ഖനനം ചെയ്തെടുത്തു. പിപ്രവാ എന്ന സ്ഥലത്തെ ബുദ്ധമതക്ഷേത്രവും സ്തൂപവും, മി. പെപ്പ് (Mr. Peppe) എന്ന മഹാൻ 1898-ൽ ഖനനം ചെയ്തു കണ്ടുപിടിച്ചു. അതു ബുദ്ധദേവന്റെ അസ്ഥികൾ അടക്കം ചെയ്തിരുന്ന പുണ്യസ്ഥലമാണെന്നു ബ്രാഹ്മിലിപിയിലുള്ള അവിടത്തെ ഒരു ശാസനം വെളിപ്പെടുത്തുന്നു. ജയപുരം സംസ്ഥാനത്തുള്ള ബിററു എന്ന സ്ഥലത്തുനിന്നും ഈയിടെ വൃത്താകൃതിയിലുള്ള ഒരു ശിലാക്ഷേത്രവും കണ്ടുകിട്ടി. ബി. സി. ഒന്നാം നൂററാണ്ടിലെ ഒരു ചൈത്യമാതൃകയാണ് പ്രസ്തുതക്ഷേത്രം.

1912-നും 19-നും ഇടയ്ക്കു സർ ജോൺമാർഷൽ സാഞ്ചിയിലെ അനേകം സ്മാരകങ്ങൾ ഖനനം ചെയ്തെടുത്തു സൂക്ഷിച്ചു. അതു പുരാതനവസ്തുഗവേഷകന്മാരുടെ പ്രശസ്തമായ കൃത്യമായി

കാണുന്നു. ഇൻഡ്യയിൽ സംരക്ഷിക്കുന്ന സ്മാരകങ്ങളിൽ പ്രഥമഗണന അർഹിക്കുന്നതു് ഇവയാണ്. ബുദ്ധദേവൻെറ ജീവിതവുമായി സാഞ്ചി എന്ന സ്ഥലത്തിനു യാതൊരു ബന്ധവുമില്ലെങ്കിലും അവിടം അശോകചക്രവത്തിയുടെകാലം മുതൽ ഒരു പ്രധാനബുദ്ധമതകേന്ദ്രമായിത്തീൎന്നു. സിലോൺകാരുടെ 'മഹാവംശം' എന്ന ഗ്രന്ഥത്തിൽ പറയുന്ന 'ചൈതിയഗിരി' സാഞ്ചിയായിരിക്കാമെന്നു മി. മൈസി ഊഹിക്കുന്നു. സാഞ്ചിമലകളുടെ പടിഞ്ഞാറെ ചരിവിൽ ഒരു സ്തൂപം സ്ഥിതിചെയ്യുന്നു. അതിനടുത്തു ജീൎണ്ണിച്ചു തുടങ്ങിയ ഒരു വലിയ കൽപ്പെട്ടി കിടക്കുന്നുണ്ട്. കൽപ്പെട്ടിക്കകത്തു നാലുചെറിയ പെട്ടികളുമുണ്ട്. അതിൽ മനുഷ്യരുടെ അസ്ഥികൾ സൂക്ഷിച്ചിരിക്കുന്നു. പെട്ടികളുടെ പുറത്തുള്ള എഴുത്തിൽനിന്നും അവ ബുദ്ധമതസന്യാസികളുടേയും ആചാൎയ്യന്മാരുടേയും അസ്ഥികളാണെന്നു തെളിയുന്നു. അവരിൽ ചിലർ അശോകൻെറ കാലത്തു നടത്തിയ തൃതീയമതസമ്മേളനത്തിൽ പങ്കുകൊണ്ടവരും ചിലർ ഹിമാലയപൎവ്വതത്തിൽ ധൎമ്മപ്രചരണാൎത്ഥം തീൎത്ഥാടനം ചെയ്തവരുമാണ്.

ഗുണ്ടൂർ ജില്ലയിൽ കൃഷ്ണാനദീതീരത്തു് സ്ഥിതിചെയ്യുന്ന അമരാവതി ഒരു പ്രധാന ബുദ്ധമതകേന്ദ്രമായിരുന്നു. മൂന്നു വലിയ സ്തൂപങ്ങൾ അവിടെനിന്നും കണ്ടുകിട്ടിയിട്ടുണ്ട്. ജഗ്ഗയപേട്ട, നാഗാർജ്ജുനികൊണ്ട എന്നീ സ്ഥലങ്ങളും ബുദ്ധമതകേന്ദ്രങ്ങൾ തന്നെ.

1925-ൽ എ. എച്ച്. ലാങ്ഹർസ്റ്റിൻെറ മേൽനോട്ടത്തിൽ നാഗാർജ്ജുനികൊണ്ട ഖനനംചെയ്തു. ഇവിടെ നിന്നും കിട്ടിയ 60 അടിയിൽ പരം പൊക്കമുള്ള സ്തൂപത്തിൽ ബുദ്ധൻെറ ശരീരം തന്നെ അടക്കം ചെയ്തിട്ടുണ്ടായിരുന്നു. ഇതിൻെറ അടിവശം ഒരു ചക്രത്തിൻെറ രീതിയിലാണ് ഉണ്ടാക്കിയിട്ടുള്ളത്. പുരാണവസ്തു ഗവേഷണ വകുപ്പുകാർ, ലുംബിനി, ബുദ്ധഗയ, സാരനാഥ്, കുശിനഗരം മുതലായി എട്ടു ബുദ്ധമത കേന്ദ്രങ്ങളെ പ്രാധാന്യത്തിൽ കൊണ്ടുവന്നു. ബുദ്ധൻെറ ജീവിതത്തിലെ പ്രധാനപ്പെട്ട എട്ടു സംഭവങ്ങളും നടന്ന സ്ഥലങ്ങളാണിവ. പന്ത്രണ്ടാംശതവൎഷത്തോടുകൂടി നാശോന്മുഖമായിത്തീൎന്ന ഈ പ്രദേശങ്ങളെ സർജാൺ മാർഷൽ മുതലായവർ ഖനനം ചെയ്തു.

തക്ഷശിലാഖനനം:— ഖനനം വളരെ പണച്ചെലവുള്ളതാണ്. എന്നാൽ അധികം കുഴിക്കാതെ മുകൾഭാഗം മാത്രം കിളച്ചുനോക്കി പ്രയോജനമുള്ള പലതും കണ്ടുപിടിക്കാം. ഇപ്പോൾ പരിഷ്കൃതരാജ്യങ്ങളിൽ എല്ലായിടത്തും സാമാന്യമായി പുരാതനവസ്തുനിരീക്ഷണം നടത്തിപ്പോരുന്നുണ്ട്. പുരാണവസ്തുക്കളെ ശേഖരിക്കുന്നതിനും സംരക്ഷിക്കുന്നതിനും മാത്രമാണ് അവ കൊണ്ടുദ്ദേശിച്ചിട്ടുള്ളത്. സാമാന്യഗവേഷണം പല വിധത്തിൽ നടത്താറുണ്ട്. ആദ്യമായി ഒരു പടം വരച്ചു അതിൽ സന്നിവേശക്രമം അടയാളപ്പെടുത്തുക; പിന്നീട് മുറിച്ചിട്ടു കണ്ടു മനസ്സിലാക്കുക. പുരാതനമെന്നു തോന്നുന്ന എല്ലാ വസ്തുക്കളെയും വളരെ സൂക്ഷ്മമായി നിരീക്ഷണം ചെയ്യേണ്ടതാണ്. അവസാനത്തീരുമാനം ചെയ്യുന്നതു പൂർണ്ണമായി പരിശോധിച്ചതിൻമേൽ മാത്രമേ പാടുള്ളൂ. ഖനനം ചെയ്യുന്ന സ്ഥലത്തുവച്ചു ശരിയായി ഗവേഷണം ചെയ്യാൻ സാധിക്കയില്ല.

1903-ൽ സർ ജോൺ മാർഷൽ ഗാന്ധാരദേശത്തു ഖനനം ചെയ്തതോടുകൂടി പുരാണവസ്തുഗവേഷണത്തിൽ ഒരു നവയുഗം ആരംഭിച്ചു. ആദ്യകാലങ്ങളിൽ അതിപ്രധാനമായ യാതൊന്നും അവിടെ നിന്നും കണ്ടുകിട്ടിയില്ലെങ്കിലും, ഇൻഡ്യയിൽ ശാസ്ത്രീയമായ രീതിയിൽ ഖനനം ചെയ്തതു അപ്പോഴാണെന്നുള്ളതു സ്മർത്തവ്യമാണ്. 1901-ൽ പശ്ചിമോത്തരസീമാപ്രവിശ്യ ഒരു പ്രത്യേക വിഭാഗമായിത്തീർന്നതോടുകൂടി ഈ സ്ഥലം ഒരു പുരാണവസ്തുഗവേഷണസന്നിവേശമായി സംരക്ഷിക്കപ്പെട്ടുവരുന്നു. ഡാക്ടർ ഡി. ബി. സ്പൂണറിന്റെ മേൽനോട്ടത്തിൽ സഹ്‌രി ബാലാൽ എന്ന സ്ഥലത്തിനടുത്തുള്ള ഒരു ചെറിയ കുന്നു ഖനനം ചെയ്യുകയും അവിടെ നിന്നും സുസംരക്ഷിതമായ അനേകം പ്രതിമകളും വിശേഷപ്പെട്ട മററു ചില സാമാനങ്ങളും കണ്ടെടുക്കുകയും ചെയ്തു. ഇതിൽ ഭൂരിഭാഗവും പെഷവാറിലെ പ്രദർശനശാലയിൽ സൂക്ഷിച്ചുവച്ചിട്ടുണ്ട്. മൂന്നു വർഷത്തിനു ശേഷം ഡാക്ടർ സ്പൂണറിന്റെ അനുഗാമിയായ ഡാക്ടർ ഹാർഗ്രീവ്സ് പ്രസിദ്ധമായ ശിലാവിഹാരം മുഴുവൻ കണ്ടെടുത്തു. അതിശോഭനീയമായ പലതും അദ്ദേഹം ഖനനം ചെയ്തെടുത്തു. ഉദ്ദേശം 20 അടി പൊക്കമുള്ള ആറു വലിയ ബുദ്ധവിഗ്രഹങ്ങളും ഒരു സോപാനം മുതലായവ അക്കൂട്ടത്തിൽ പ്രാധാന്യമർഹിക്കുന്നു.

ഖനനം ചെയ്തതിനുശേഷം വേണ്ടവിധം ഗവേഷണം നടത്തിയില്ലെങ്കിൽ പ്രയോജനമില്ല. ഖനനം ചെയ്തു നല്ല പരിചയം സിദ്ധിച്ചിട്ടുള്ളവരെ മാത്രമേ പ്രസ്തുത ജോലിക്കു ഏർപ്പെടുത്താൻ പാടുള്ളൂ. ഹാരപ്പാ ഖനനം നടത്തിയപ്പോൾ ചെയ്ത ഊഹാപോഹങ്ങൾ ഒടുവിൽ അബദ്ധമാണെന്നു ബോദ്ധ്യമായി. ചുട്ടകല്ലു് അസ്ഥിവാരത്തിനു മാത്രമേ ഉപയോഗിച്ചിരുന്നുള്ളൂവെന്നും മുകളിൽ മൺകട്ട കൊണ്ടാണു കെട്ടി വന്നതെന്നും തെളിയിക്കാൻ പ്രയാസമില്ലാതിരിക്കെ, കെട്ടിടങ്ങൾ ഉണ്ടായിരുന്ന സ്ഥലങ്ങളിൽ അധികം ചുട്ടകല്ലുകൾ കാണാത്തതു് ആ സ്ഥലം മുമ്പൊരിക്കൽ കൊള്ള ചെയ്യപ്പെട്ടതുകൊണ്ടാണെന്നു തെററായി ഊഹിച്ചു. ഇത്തരത്തിലുള്ള ഊഹാപോഹങ്ങൾ ചിലപ്പോൾ വലിയ തെററിദ്ധാരണക്കു കാരണമായിത്തീരും. ഖനനംകൊണ്ടു നാം ഉദ്ദേശിക്കുന്നിടത്തോളം ഫലവും ഉണ്ടായില്ലെന്നു വരും. പഹാർപുരം ഖനനം ചെയ്തു കണ്ടുപിടിച്ചിരിക്കുന്നതു, മുഴുവൻ ശരിയാണെന്നു പറവാൻ സാധിക്കുകയില്ല. വടക്കേ ഗോപുരദ്വാരത്തിൽ പല കാലങ്ങളിൽ പണികഴിപ്പിച്ച മതിൽക്കെട്ടുകളുണ്ടു്. അതു ഏതേതു കാലങ്ങളിലാണു് നിർമ്മിച്ചിട്ടുള്ളതെന്നു പറവാൻ ഖനകന്മാർക്കു സാധിച്ചിട്ടില്ല. എന്നാൽ സൂക്ഷ്മമായി അവലോകനം ചെയ്താൽ ദ്വാരത്തിന്റെ കൽപണിയിലുള്ള വ്യത്യാസത്തിൽനിന്നും, ചേർപ്പെട്ടിരിക്കുന്ന ബന്ധങ്ങളിൽനിന്നും മററും കാലനിർണ്ണയം എളുതാണു സാധിക്കും. സാരനാഥത്തിൽനിന്നും വെളിക്കെടുത്ത പാളികൾ വളരെ വ്യക്തമാണു്. മണ്ണ നിറയെ ശാക(Pot-herb)മാത്രംകൊണ്ടു വേർതിരിച്ചു മനസ്സിലാക്കുവാൻ ആരും ശ്രമിക്കുന്നില്ല. പൂർത്തിയായി പരിശോധിച്ചിരുന്നുവെങ്കിൽ കാലക്രമാനുഗതമായ ബുദ്ധമതചരിത്രം നമുക്കു അറിയാറാകുമായിരുന്നു.

ഇരുപതു വർഷങ്ങൾക്കു മുമ്പു് സിന്ധുദേശത്തുള്ള മഹൻജൊദാരോ, ഹാരപ്പാ എന്നീ സ്ഥലങ്ങൾ നല്ലവണ്ണം ഖനനം ചെയ്യപ്പെട്ടു. മൺകട്ടകൾ നിറഞ്ഞു കിടന്ന ഒരു കുന്നാണു് മഹൻജൊദാരോ. പുരാതനകാലത്തു അവിടെ ഒരു നഗരം സ്ഥിതി ചെയ്തിരുന്നതായി ഐതിഹ്യം ഉണ്ടായിരുന്നു. പ്രസ്തുത കുന്നിന്റെ ഉപരിതലത്തിൽ നഷ്ടശിഷ്ടമായ ഒരു പ്രാചീനബൌദ്ധസ്തൂപം ഉണ്ടെന്നറിഞ്ഞു പരേതനായ രാഖാൽദാസ് ബാനർജി

അവിടെയെത്തി ഗവേഷണം തുടങ്ങി. അതേവരെ അലഭ്യമായി
രുന്ന പല ചരിത്രലക്ഷ്യങ്ങളും കണ്ടുകിട്ടുകയാൽ ആ സ്ഥലം
ഖനനയോഗ്യമാണെന്ന് അദ്ദേഹം തീരുമാനിച്ചു. അതിനുശേ
ഷം ഭാരതീയപുരാതനവസ്തുഗവേഷണവകുപ്പിന്റെ അദ്ധ്യക്ഷൻ
സർ ജാൺ മാർഷൽ സഹപ്രവർത്തകന്മാരോടുകൂടി അവിടെച്ചെ
ന്നു അവധാനപൂർവം, ഖനനം നടത്തി. 1926-നു ശേഷം അഞ്ചു
വർഷക്കാലം അവിടെ തുടർച്ചയായി ഖനനംചെയ്യുകയുണ്ടായി.
സംസ്കാരസമ്പന്നരായിരുന്ന ഒരു സമുദായം അയ്യായിരം സംവത്സ
രങ്ങൾക്കു മുമ്പ് സിന്ധുദേശത്തു വസിച്ചിരുന്നുവെന്നും അവർ സു
മേറിയാ, ബാബിലോണിയാ മുതലായ നാടുകളുമായി വാണിജ്യം
നടത്തിവന്നിരുന്നുവെന്നും ഊഹിക്കുന്നതിനു പ്രസ്തുത ഖനനം
സഹായിച്ചിരിക്കുന്നു. മഹൻജൊദാരോവിലെ ഗൃഹങ്ങളും
വീഥികളും ഇന്നത്തെ നഗരനിർമ്മാണപദ്ധതിക്കു അനുയോജ്യമാ
യവിധത്തിൽ അഭിമുഖമായും സമാന്തരത്തിലും സ്ഥാപിതമായിക്കാ
ണുന്നതു് ആധുനികശില്പികളെ വിസ്മയപരതന്ത്രരാക്കിയിരി
ക്കുന്നു.

